# THE GURUNATHAN.

# ഗുരുനാഥൻ

L. No. 85/ 15—7—26.

| പുസ്തകം 15 | 1111 മേടം | ലക്കം 9 |
|---|---|---|

വിദ്യാദാനവിശിഷ്ടകൃത്യരതരാമദ്ധ്യാപകാനാം സദാ
വിദ്യാഽദാനഭരം വഹിച്ചുമരുവും വിദ്യാർത്ഥിലോകത്തിനും
വിദ്യാലോലുപരായ മററു ജനസാമാന്യത്തിനും പത്ഥ്യമാം
വിദ്യാസങ്ഗ്രഹസമ്പുടോഽസ്തു ഗുരുനാഥോയം സഹായം ഭുവി.

## വിഷയവിവരം.

## ഞങ്ങളുടെ പുതിയ പ്രസിദ്ധീകരണങ്ങൾ

# ജാതകകർമ്മപദ്ധതി

## അഥവാ

# ശ്രീപതിപദ്ധതി

("സുജനപ്രിയ" എന്ന ഭാഷാവ്യാഖ്യാനത്തോടു കൂടിയതു്.)

വ്യാഖ്യാതാ—ജ്യോതിഷപണ്ഡിതർ, പി. എസ്സ്. പുരുഷോത്തമൻനമ്പൂതിരി.

ജാതകഫലങ്ങൾ പറയുന്നതിനും ആയുർദ്ദായം ഗണിക്കുന്നതിനും പല ഗ്രന്ഥങ്ങൾ ജ്യോതിശ്ശാസ്ത്രത്തിലുണ്ടെങ്കിലും "ശ്രീപതിപദ്ധതി"പോലെ സർവ്വസമ്മതമായ ഒരു ഗ്രന്ഥം ആ വിഷയത്തിലില്ല. വിശേഷിച്ചും ആയുർഗണിതത്തിന് ഇത്ര പ്രയോജനകരമായ ഒരു ഗ്രന്ഥം ഇല്ലെന്നു പ്രസിദ്ധമാകുന്നു. ഇതു് ജ്യോതിശ്ശാസ്ത്രജ്ഞന്മാൎക്കു ദുർല്ലഭമായ ഒരു ഗ്രന്ഥമാണു്.

വില അണ 8

# രത്നദീപകം

ലഗ്നാദിഭാവഫലങ്ങൾ അറിയുന്നതിനു സാമാന്യജനങ്ങൾക്കുപോലും അത്യന്തം ഉപകരിക്കുന്നതും ഇതേവരെ പ്രസിദ്ധം ചെയ്തിട്ടില്ലാത്തതുമായ ഒരു അപൂർവ്വഗ്രന്ഥം.

വില അണ 4

# ഭാവാർത്ഥരത്നാകരം

മേഷാദിലഗ്നങ്ങളിൽ ജനിച്ചാലുള്ള വിശേഷഫലങ്ങളും മററും വിശദമായി അറിയണമെന്നുള്ളവർ ഈ ഗ്രന്ഥം തന്നെ വായിക്കണം. വില അണ 8

# ഗുഹ്യരോഗചികിത്സ

ആരോടും പറയുവാൻ അഭിമാനം അനുവദിക്കാത്ത ഏതുതരം ഗുഹ്യരോഗങ്ങളേയും സ്വയം ചികിത്സിച്ചു ഭേദമാക്കുവാൻ ഉപകരിക്കുന്ന ഒരു അനുഭവചികിത്സാഗ്രന്ഥം.

വില അണ 8

ജ്യോതിർവിദാഭരണം, ഭാവകുതൂഹലം "ചന്ദ്രപ്രഭ" എന്ന വ്യാഖ്യാനത്തോടു കൂടിയതു്, ധന്വന്തരി അഥവാ ചികിത്സാചിന്താമണി "രത്നദർപ്പണം" എന്ന ഭാഷാവ്യാഖ്യാനത്തോടുകൂടിയതു്, ഭാവിഷ്യഫലശാസ്ത്രം ഇവ അച്ചടിച്ചു തയ്യാറായി വരുന്നു. കൂടാതെ മററു പല പുസ്തകങ്ങളും ഞങ്ങളുടെ പക്കൽ കിട്ടുന്നതാണു്. ഞങ്ങളുടെ വലിയ ക്യാററ്ലാഗിനു് എഴുതുക.

എന്നു്, ററി. ററി. റെഡ്യാർ,
പ്രൊപ്രൈററർ,
"സുവൎണ്ണപ്രകാശിനി" പ്രസ്സ്—കൊല്ലം.

# "ഗുരുനാഥൻ അനുബന്ധം"



## പ്രൊഫസ്സർ പി. ശങ്കരൻനമ്പ്യാർ എം. എ.

ചേർത്തല താലൂക്ക് ടീച്ചേഴ്സ് കാൺഫറൻസിൽ ആദ്ധ്യക്ഷം വഹിച്ച് ചെയ്ത പ്രസംഗത്തിൽ ഇങ്ങനെ പറയുന്നു:- (Page 416).

"അദ്ധ്യാപകന്മാരുടെ കൂട്ടത്തിൽ കാളേജ് പ്രൊഫസ്സറന്മാർ, ട്യൂട്ടറന്മാർ, ഹൈസ്കൂൾടീച്ചേഴ്സ്, മലയാളം പള്ളിക്കൂടം വാദ്ധ്യാന്മാർ, ഗ്രാൻറ് സ്കൂൾസാറന്മാർ മുതലായ പല തരക്കാരും ഉൾപ്പെട്ടിരിക്കുന്നു. മനുഷ്യസമുദായത്തിലെന്നപോലെതന്നെ അനർത്ഥകരങ്ങളും നിരർത്ഥകങ്ങളും ആയ അഭിപ്രായവ്യത്യാസങ്ങളും, ഉച്ചനീചത്വങ്ങളും അദ്ധ്യാപകലോകത്തിലും പരിപാലിച്ചുവരുന്നതു് സന്താപകരമാണ്. സുഖവാസത്തിനായി തയ്യാറാക്കിയ ഒരു മാളികയുടെ പല നിലകളെപ്പററി ഷെർഡൻ ഒരു നാടകത്തിൽ വർണ്ണിച്ചിരിക്കുന്നു. അതുപോലെ അദ്ധ്യാപകന്മാർക്കും പല നിലകൾ കാണുന്നുണ്ട്. ഒരേ തൊഴിലിൽ ഏർപ്പെട്ടിരിക്കുന്ന അദ്ധ്യാപകന്മാർ തങ്ങളുടെ ഇടയിൽ വിഭിന്ന നിലകൾ പരിപാലിച്ചുവരുന്നതും, ഉച്ചനീചത്വങ്ങൾ ഉണ്ടെന്നു പരിഗണിക്കുന്നതും കഷ്ടമാണ്. അവർ അന്ധമായ ആഭിജാത്യഭ്രമം തീരെ കൈവിടേണ്ട കാലം അതിക്രമിച്ചുകഴിഞ്ഞിരിക്കുന്നു. കാളേജ്പ്രൊഫസ്സറന്മാർ, മിനുസപ്പണിയോടുകൂടിയ ചീനഭരണികളാണെങ്കിൽ, അദ്ധ്യാപകന്മാർ ഏററവും ഉപയോഗമുള്ള മൺകുടങ്ങളാണ്".

# ഗുരുനാഥൻ

പുസ്തകം 15 | 1111 മേടം | ലക്കം 9


## അദ്ധ്യാപകന്റെ ചുമതലയും വിഷമതയും


(ആർ. ഈശ്വരപിള്ള ബി. എ.)


വിദ്യാഭ്യാസം പ്രായേണ ശിശുക്കളേയും, ബാലന്മാരേയും മാത്രം സ്പർശിക്കുന്ന ഒരു കാര്യമാണെന്നുള്ള നിലവിട്ട് അതു് ഇന്നു യുവാക്കന്മാരേയും വയസ്ഥന്മാരേയും കൂടി അതിന്റെ പരിധിയിലേക്ക് ആകർഷിച്ചുവരികയാണു്. അഭ്യസനീയവിഷയങ്ങളും പൂർവ്വാധികം വർദ്ധിച്ചാണു വരുന്നതു്. അദ്ധ്യേതാക്കളുടെ സംഖ്യയും ഇതുപോലെതന്നെ കൂടിവരികയാണല്ലോ. ഇതുനിമിത്തം അദ്ധ്യാപകന്മാരുടെ ജോലിയും ചുമതലയും വർദ്ധിച്ചുകൊണ്ടിരിക്കുന്നു. അദ്ധ്യാപകന്മാരുടെ കൃത്യം വേഡ്സ്വത്തു് പറയുന്നതുപോലെ ആനന്ദപ്രദമാണെങ്കിലും അതു പല കാരണങ്ങളാലും വിഷമത ഏറിയ ഒന്നുംകൂടിയായിത്തീർന്നിട്ടുണ്ടു്. അദ്ധ്യാപകൻ ലോകത്തിനോടുത്തരവാദിത്വമുള്ള ഒരാളായിട്ടാണു് ഇരിക്കുന്നതു്. അയാളുടെ പരാജയങ്ങളും ന്യൂനതകളും ലോകത്തെയാണു് അവസാനമായി ബാധിക്കുന്നതു്. അവർ ഭൂലോകത്തിലെ സൃഷ്ടികർത്താക്കളാണു് എന്നുതന്നെ പറയാം. ഒരു രാജ്യത്തിലെ പൌരന്മാരേയും മററു പ്രവർത്തകന്മാരേയും യഥാർത്ഥത്തിൽ ഇവരാണു സൃഷ്ടിക്കുന്നതു്. വല്ലതും പിഴയുണ്ടെങ്കിൽ അദ്ധ്യാപകനാണു് ഉത്തരവാദി.

അതീന്ദ്ര്യബന്ധ നവലംഘ്യ മിത്രാ
ന്യാചാര്യമാഗച്ഛതി ശിഷ്യദോഷഃ

എന്നാണല്ലോ പറഞ്ഞിരിക്കുന്നതു്. അതുകൊണ്ടു് അദ്ധ്യാപകൻ സദാ ഉന്മീലിതാക്ഷനും ഉന്മിഷിതചിത്തനുമായി തന്നെയായിരിക്കണം. ബുദ്ധിയിലും സ്വഭാവത്തിലും വൈവിദ്ധ്യമുള്ളവരും സദാ പല വഴിക്കും പ്രസരിച്ചുകൊണ്ടിരിക്കുന്നവരുമായ ഒരുതരം മനുഷ്യപോതങ്ങളോടാണു് ഇവർക്കു പെരുമാറേണ്ടിയിരിക്കുന്നതും; തന്നിമിത്തം അദ്ധ്യാപകൻ ചതുരുപായജ്ഞനായിത്തന്നെയിരിക്കണം. അദ്ധ്യാപകവൃത്തി ആർക്കും ശീലിക്കാവുന്ന ഒരു

തൊഴിലാണെന്നുള്ള ബോധം അസ്ഥാനത്തിലാണ്. ഇന്ന് ആക്കും ആതിൽ പ്രവേശനം അനുവദിക്കുന്നുണ്ടെങ്കിലും ഇങ്ങനെയുള്ളവരിൽ പക്ഷെ പത്തിനൊന്നുമാത്രമേ തൊഴിലിൽ വിജയംപ്രാപിച്ചുകാണുകയുള്ളു. കാരണം അന്വേഷിക്കാൻ ദൂരെ പോകണമെന്നില്ല. നമ്മുടെ പരിതസ്ഥിതികൾ പരിശോധിച്ചാൽ മാത്രംമതി.

വിദ്യാഭ്യാസം, ഭാവിഭദ്ര്യോന്മുഖവും പുരോഗമനപരവും ആയ ഒരു ജോലി ആയതുകൊണ്ടു തൽപ്രവർത്തകന്മാരായിരിക്കുന്ന അദ്ധ്യാപകന്മാക്ക് ഒരു ക്ഷണനേരംപോലും നിശ്ചലരായി നില്ക്കാൻ സാധിക്കുന്നതല്ല. ലോകം ക്ഷണംപ്രതി എന്നപോലെ ജ്ഞാനവിഷയത്തിൽ മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കയാണ്. മനുഷ്യജീവിതത്തെ സാരമായി സ്പർശിക്കുന്ന നവീനശാസ്ത്രീയസമാസാദനങ്ങളും നൂതനോപകരണനിർമ്മാണചാതുരിയും പ്രതിദിനം സംഖ്യയിൽ കൂടിക്കൂടിവരുന്നു. വിദ്യാഭ്യാസവിദഗ്ദ്ധന്മാരുടെ വീക്ഷണകോണങ്ങളും പ്രവൃത്തിപദ്ധതികളും ഇവയെ അനുസരിച്ചു മാറിക്കൊണ്ടുതന്നെയിരിക്കുന്നു. അദ്ധ്യാപകന്മാരുടെ അധീനത്തിൽ പ്രതിവഷം വരുന്ന ബാലികാബാലന്മാരും നൂതനപരിതസ്ഥിതിയിൽ പരിചയിച്ചിട്ടുള്ള മാതാപിതാക്കന്മാരുടെ സന്താനങ്ങളായതുകൊണ്ടു നൂതനമായ മാനസികവും കായികവും ആയ സതാപങ്ങളോടുകൂടിയാണു ഭൂജാതരാകുന്നതു്. ഇന്നത്തെ അദ്ധ്യാപകന് ഇതും വിദ്യാഭ്യാസത്തിന്റെ ഗണിക്കേണ്ടതായ ഒരു ഘടകമാണ്. ഇതിനുംപുറമെ അപ്രതീക്ഷിതങ്ങളായ മററനേകം കാര്യങ്ങളേയും അദ്ധ്യാപകന് അഭിമുഖീകരിക്കേണ്ടിയിരിക്കുന്നു. കൃത്യസമയങ്ങളിൽ വിദ്യാലയത്തിൽ പോയി അദ്ധ്യാപനം നടത്തി മടങ്ങുകമാത്രമല്ല, ഇന്നത്തെ അദ്ധ്യാപകന്മാരുടെ ചുമതല. അക്കാലം കഴിഞ്ഞുപോയി. അയാൾക്കു വിദ്യാലയത്തിനകത്തുള്ളതിലധികം ജോലി പുറത്തുണ്ടു്. അകത്തുള്ള ജോലിതന്നെ ഗൌരവത്തിലും വിഷമതയിലും ഒട്ടും കുറഞ്ഞവയല്ല. പണ്ടത്തെ അദ്ധ്യാപകന്മാർ ഒട്ടധികം കായികശക്തികൊണ്ടും അല്പംമാത്രം മാനസികശക്തികൊണ്ടും അവരുടെ കൃത്യത്തെ നിർവ്വഹിച്ചുവന്നിരുന്നു. ഇന്നാകട്ടെ മാനസികശക്തി ഒന്നുമാത്രമാണ് അദ്ധ്യാപനവിഷയത്തിൽ വ്യാപരിക്കേണ്ടിയിരിക്കുന്നതു്. ചുരുക്കിപ്പറയുന്നതായാൽ "സജീവചിന്താശക്തികൊണ്ടു സുപ്തപ്രായമായ ചിന്തയെ ഉജ്ജ്വലിപ്പിക്കയാണ്" ഇന്ന് അദ്ധ്യാപകൻ ചെയ്യേണ്ടതു്. അയാൾക്കു മനസ്സുകൊണ്ടു മനസ്സിനെ അളക്കണം; ബുദ്ധികൊണ്ടു ബുദ്ധിയെ ഘഷണം ചെയ്യണം; സ്വഭാവത്തെ സംസ്കരിക്കണം; ജ്ഞാനത്തെ വദ്ധിപ്പിക്കണം. ഇതൊക്കെയാണു വിദ്യാലയത്തിനകത്തുള്ള ജോലി. വിദ്യാലയത്തിനു പുറത്താണെങ്കിൽ ഇതിലും അധികം കാര്യങ്ങൾ ഉണ്ടു്. അദ്ധ്യാപനം ഒരു വൃത്തിയല്ല, അതു് സമുദായസേവനത്തിന്റെ ഒരു വിശിഷ്ടരൂപമാണെന്നു പറയപ്പെട്ടിരിക്കുന്നു. ഇന്ന് അ

ദ്ധ്യാപകവൃത്തിയെ ഒരു വിശാലദൃഷ്ട്യാ വീക്ഷിക്കേണ്ടിയിരിക്കുന്നു. ഇന്നു സർക്കാർസർവ്വീസിൽ ഇരിക്കുന്നവരെ ആരെയെങ്കിലും "പൊതുജനസേവകന്മാരെ"ന്നു പറയാമെങ്കിൽ അതു് അല്പവേതനക്കാരായ പ്രാഥമികാദ്ധ്യാപകന്മാരെ മാത്രമാണു്. മററു പലരും ആ നാമംകൊണ്ടു് അങ്കിതന്മാരാണെങ്കിലും ആ പേരിനെ സാർത്ഥവത്താക്കുന്നവർ ചുരുക്കംമാത്രമേ കാണുകയുള്ളു. പൌരസൃഷ്ടിയിൽ ഉദ്യുക്തന്മാരായിരിക്കുന്നതു് അദ്ധ്യാപകന്മാരാകയാൽ അവർക്കു് ഈ വക ചുമതലകളിൽനിന്നും വിമുക്തരായിരിപ്പാൻ കഴിവില്ല. ഇന്നത്തെ യുവാക്കന്മാരെ ലോകത്തിലേക്കു് അവതരിപ്പിക്കുന്നതിനു മുമ്പു് അവരെ പലപ്രകാരത്തിലും സന്നദ്ധരാക്കേണ്ട ചുമതല ഇവർക്കാണു്. അദ്ധ്യാപകന്മാർ അഭ്യസ്തന്മാരായിരുന്നാൽ മാത്രമേ മാറിക്കൊണ്ടിരിക്കുന്ന ലോകഗതിയെ വിജയകരമാംവണ്ണം അഭിമുഖീകരിക്കുന്നതിനു് അദ്ധ്യേതാക്കളെ പ്രയുക്തസംസ്കാരന്മാരാക്കുവാൻ സാധിക്കയുള്ളു. അതുകൊണ്ടു് അദ്ധ്യാപകന്മാർ ധൃതപുസ്തകന്മാരായിരുന്നാൽ മാത്രം പോരാ, ലോകാവലോകനവിശാരദന്മാരും നിരതന്മാരും കൂടി ആയിരിക്കണം. ഇവയെല്ലാം സൂക്ഷ്മബുദ്ധ്യാ ഗ്രഹിച്ചു സശ്രദ്ധം അദ്ധ്യേതാക്കളിൽ പ്രതിഫലിപ്പിക്കണം. ഒരദ്ധ്യാപകൻെറ അധീനത്തിൽ വരുന്ന ബാലന്മാരെല്ലാം ഒന്നുപോലെ ഇരിക്കയില്ല. സ്വഭാവം, ബുദ്ധിശക്തി, വികാരം, ആകാംക്ഷ ഈ വിഷയങ്ങളിൽ വിവിധത്വമുള്ളവരായിരിക്കും. എന്നാൽ വ്യക്തിപരമായി ഇവരെയെല്ലാം സംസ്കരിക്കുന്നതിനു സാദ്ധ്യമല്ല. എങ്കിലും ദോഷഭാഗങ്ങളെ കഴിയുന്നതും തീർക്കുന്നതിനു ശ്രമിക്കേണ്ടതാണു്. ഒരേ ആദർശത്തിലേക്കു് ഇവരുടെ മനസ്സിനെ തിരിച്ചുവിടുന്നതാണു് ഇതിനു പ്രത്യൌഷധം.

അദ്ധ്യാപനം ശരിയായി നിർവ്വഹിക്കണമെങ്കിൽ അദ്ധ്യാപകനും സദാ അദ്ധ്യേതാവായിത്തന്നെ ഇരിക്കണം. ഏതു വിഷയത്തേയും കൈകാര്യം ചെയ്യുന്നതിനു് അദ്ധ്യാപകൻ തയ്യാറായിരിക്കണം. എന്തെങ്കിലും വാങ്ങാനായി ഒരു കടയിൽ ചെന്നാൽ "അതു എൻെറ കടയിലില്ല. അനുജൻെറ കടയിലുണ്ടു്" എന്നു കച്ചവടക്കാരൻ പറയുന്നതുപോലെ ഒരദ്ധ്യാപകനു പറയുവാൻ ലജ്ജയുണ്ടായിരിക്കും. ഒരു ശിശു "ഒരു സജീവമായ ചോദ്യചിഹ്ന"മാണു് എന്നാണു പറയപ്പെട്ടിരിക്കുന്നതു്. അതിൻെറ അർത്ഥം ഒരു ശിശു ജിജ്ഞാസാകലിതമായ മനസ്സോടുകൂടി സദാ വർത്തിക്കുന്നു എന്നാണു്. അങ്ങനെയുള്ള ശിശുവിനെ തൃപ്തിപ്പെടുത്താതെ ഭഗ്നാശയനാക്കുന്ന അദ്ധ്യാപകൻ തൻെറ ജോലിക്കു അപ്രാപ്തനാണെന്നു തീർച്ചയാണു്. അതുകൊണ്ടു് അദ്ധ്യാപകന്മാർ ഏതുവിഷയത്തിലും അഭ്യസ്തജ്ഞാനം സമ്പാദിച്ചിരിക്കേണ്ടതു് അവരുടെ വിജയത്തിനു് അത്യാവശ്യമാണെന്നു് മനസ്സിലാക്കണം. ഏതദ്ധ്യാപകനും സ്വന്തമായി ഒന്നുണ്ടാക്കുവാൻ സാധിച്ചില്ലെങ്കിലും തനിക്കു പ്രവേശനം സുലഭമായിരിക്കുന്ന ഒരു ഗ്രന്ഥസമുച്ചയം

ഉണ്ടായിരിക്കണം. ഇതുതന്നെ പോരാ; അതിലെ ഓരോ പുസ്തകത്തിൻെറ ഏട്ടം സ്വാംഗീകൃതമായും ഇരിക്കണം. "അധികം വായിക്കണം അനേകം വായിക്കയല്ല വേണ്ടതു്." എന്നുള്ള ഉപദേശം സ്വീകാര്യമാണ്. ഏതു പുസ്തകത്തിൽ നിന്നും എന്തെങ്കിലും ഗ്രഹിക്കാതെ ഇരുന്നുകൂടാ. ഇങ്ങനെ ഇന്ന് എത്ര അദ്ധ്യാപകന്മാർ ചെയ്യുന്നുണ്ടെന്ന് അറിയാൻ എല്ലാവക്കും കൗതുകമുണ്ടായിരിക്കും. ചുരുക്കിപ്പറയുന്നതായാൽ ഒരദ്ധ്യാപകൻ "ഒരു സവ്വ വിജ്ഞാനസംഗ്രഹ"മായിത്തന്നെയിരിക്കണം. ഇതു് ഒരദ്ധ്യാപകൻെറ മാനസികവശത്തെ സംബന്ധിക്കുന്ന ഒന്നുമാത്രമാണ്. അദ്ധ്യാപകൻെറ പ്രവൃത്തിപരമായ ചുമതലയും ഒട്ടും ചില്ലറയല്ല.

അദ്ധ്യാപനമാണു പ്രധാന തൊഴിലെങ്കിലും ഒരദ്ധ്യാപകൻ സാമാന്യേന സവ്വ ജോലിയും ചെയ്യുവാൻ സന്നദ്ധനായിരിക്കണം. വിദ്യാലയമാണു തൻെറ പ്രധാന പ്രവൃത്തിരംഗമെങ്കിലും അതിൻെറ സമീപസ്ഥലങ്ങളിലും തൻെറ പ്രചരണം ആവശ്യം ആണ്. ഇന്നു സ്വാത്ഥലോലുപതയുടെ സങ്കേതങ്ങളായ സഹകരണസംഘങ്ങളിൽചേന്ന് ഇവക്കു പലതും ജനക്ഷേമോന്മുഖമായി പ്രവത്തിക്കുവാൻ സാധിക്കും. ഇന്ന് ഈ സംഘങ്ങളിലുള്ള ന്യൂനത നിസ്വാത്ഥപരന്മാരായ അംഗങ്ങളുടെ അഭാവമാണ്. മിക്ക സംഘങ്ങളുടേയും പരാജയത്തിനു കാരണം അവയുടെ ഇന്നത്തെ ഭരണവൈകല്യം തന്നെയാണ്. ഉത്തരവാദിത്വബോധമുള്ള അദ്ധ്യാപകന്മാക്ക് ഈ വിഷയത്തിൽ പലതും ചെയ്യാൻ കഴിയുന്നതാണ്. ഇതിനുംപുറമെ അയാൾക്കു തൻെറ ഗ്രാമത്തിലുള്ള ജനങ്ങളെ തൻെറ സാത്വികശക്തിക്ക് അധീനരാക്കി യഥാമാഗ്ഗം നയിക്കേണ്ട ചുമതലയും ഉണ്ട്. വായനശാലകൾ സ്ഥാപിച്ചു് അവ മുഖേന ജനങ്ങളുടെ സാമാന്യജ്ഞാനം വദ്ധിപ്പിക്കയും മനഃസംസ്കാരത്തെ സഹായിക്കയും പൌരബോധത്തിൻെറ ഛായാലേശം ഉദ്ദീപിപ്പിക്കയും അവരിൽ ആത്മാഭിമാനവും സ്വാതന്ത്ര്യാഭിരുചിയും അല്പമായെങ്കിലും ജനിപ്പിക്കയും ചെയ്യാൻ ഇവക്കു സാധിക്കുന്നതാണ്. ശുചിത്വം, ആരോഗ്യസംരക്ഷണം, സ്വാശ്രയശീലം മുതലായ ഗുണങ്ങളെ അവരിൽ ഉല്പാദിപ്പിക്കുന്നതിന് ഒരദ്ധ്യാപകൻ മനഃപൂവ്വം പ്രവത്തിച്ചാൽ സാധിക്കും. ഇന്നു നടപ്പുള്ള പല അന്ധവിശ്വാസങ്ങളേയും ഉന്മൂലനം ചെയ്യുന്നതിനും പ്രസംഗം, ഉപദേശം മുതലായ മാഗ്ഗത്തിലൂടെ അദ്ധ്യാപകന്മാക്കു സാധിക്കാവുന്നതാണ്. ഒരദ്ധ്യാപകൻെറ പ്രേരകശക്തി വിദ്യാലയപരിധിയെ ലംഘിച്ചു് അതിൻെറ പുറവും അധിവസിക്കുന്ന ജനങ്ങളെ കൂടി ആകഷിച്ചാൽ മാത്രമേ ഫലവത്തായിഭവിക്കയുള്ളൂ. എന്നാൽ ഈ വഴിക്ക് ഇന്നു വല്ലതും പ്രവത്തിക്കുന്നുണ്ടെങ്കിൽ അതു പ്രാഥമികവിദ്യാലയങ്ങളിലെ അദ്ധ്യാപകന്മാർ മാത്രമേ ഉള്ളൂ എന്നു പറയേണ്ടിയിരിക്കുന്നു. മററുള്ള വിദ്യാലയങ്ങളിലെ അദ്ധ്യാപകന്മാർ ഈ കൃത്യ

ങ്ങളിൽ നിന്നും തന്നത്താനെ ഒഴിഞ്ഞു നില്ക്കുകയൊ ഒഴിവാക്കപ്പെട്ടുകയൊ ചെയ്തിട്ടുണ്ടായിരിക്കാം. അവർ കുലാലന്റെ ചക്രത്തിൻ കീഴിലുള്ള കളിമണ്ണിനെപ്പോലെ ബാലമനസ്സിനെ രൂപവല്കരിക്കയാണു പ്രധാന ചുമതല എന്നു തോന്നുന്നു. അവരുടെ ജോലി മിക്കവാറും വിജ്ഞാനബീജാവാപനം തന്നെയാണ്. ഇന്നത്തെ ഇടതിങ്ങിയ പാഠപദ്ധതിയും അമിതമായ പഠനസമയവും അദ്ധ്യാപകന്മാർക്കു സ്വച്ഛന്ദം നിശ്വസിക്കാൻ സമയം അനുവദിക്കുന്നില്ല. മുമ്പിൽ സദാ മിഴിച്ചുനോക്കിക്കൊണ്ടിരിക്കുന്ന പരീക്ഷാഗണങ്ങളും അദ്ധ്യാപകന്മാരെ സദാ വിഷമിപ്പിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങനെയിരിക്കെ മററു ജോലിക്ക് അവസരവും കഴിവും എങ്ങനെ ഉണ്ടാകും?

നാം ഇന്നു വിദ്യാഭ്യാസം എന്നതിനെ കുറച്ചുകൂടി ഉദാരവും വിശാലവുമായവിധത്തിൽ വ്യാഖ്യാനിക്കേണ്ടതു് അത്യാവശ്യമാണ്. അതിലേക്കു വ്യയം ചെയ്യുന്ന കാലവും കുറയ്ക്കേണ്ടതാണ്. ലോകം പ്രവർത്തകന്മാരെ അക്ഷമയോടുകൂടി കാത്തിരിക്കയാണല്ലൊ. ഈ സ്ഥിതിക്കു യുവാക്കന്മാരെ അധികം കാലം വിദ്യാലയത്തിലിട്ടു വിഷമിപ്പിക്കുന്നതു യുക്തമല്ല. അദ്ധ്യാപകന്മാർക്കും കുറച്ചുകൂടി സ്വാതന്ത്ര്യവും, വിശ്രമവും, വിരാമവും നൽകേണ്ടതാണ്. യുവാക്കന്മാരെ അധികം കാലം പരാശ്രയികളാക്കി വയ്ക്കുന്നതും യുക്തമല്ല നേരത്തേതന്നെ അവർക്ക് അവരവരുടെ ബുദ്ധിയേയും യുക്തിയേയും അവലംബിച്ചു പ്രവർത്തിക്കുന്നതിനു സൗകര്യം നൽകണം. എന്നാൽ മാത്രമേ അവർ ഉചിതജ്ഞന്മാരും വിഭവസമ്പന്നന്മാരും ആയിത്തീരുകയുള്ളു. ഇതും ഒരുമാതിരി വിദ്യാഭ്യാസം തന്നെയാണ്.

അദ്ധ്യാപകന്മാർ വിദ്യാലയത്തിൽ മാത്രം വേല ചെയ്താൽ പോരായെന്നു മുമ്പു പറഞ്ഞുവല്ലൊ? വെളിയിലുള്ള ലോകവും അവരുടെ വീതത്തിനുള്ള പ്രയത്നത്തെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നു. "പാലം കുലുങ്ങിയാലും കേളൻ കുലുങ്ങുകയില്ല" എന്നമട്ടിൽ മാമൂലിനെ ആശ്ലേഷിച്ചു വർത്തിക്കുന്ന രക്ഷാകർത്താക്കന്മാരെ അല്പമെങ്കിലും ഇളക്കണമെങ്കിൽ പിടിവിടാത്ത അദ്ധ്യാപകന്മാർ തന്നെ വേണം. സാമോപായപ്രയോഗം ഇവിടെ അത്യാവശ്യമാണ്. ഇവരുടെ നിരന്തരപരിശ്രമംകൊണ്ടു യാഥാസ്ഥിതികത്വത്തിന്--അതു് എത്രതന്നെ ഉറച്ചതായിരുന്നാലും—അല്പം അയവു തട്ടാതെയിരിക്കയില്ല. അദ്ധ്യാപകന്മാർ അവരുടെ തൊഴിൽ വഴിക്കു ഏറെക്കുറെ വാഗ്മികളായിരിക്കുമല്ലൊ. അവരുടെ കൂട്ടത്തിൽ പല ഗ്രാമീണ"ബർക്കു"കളും "സിസ്സറോ"കളും ഇല്ലാതെ വരികയില്ല. ഇങ്ങനെ ഗ്രാമങ്ങളിൽ കുടിപാർപ്പുറപ്പിച്ചിരിക്കുന്ന അനാചാരങ്ങളേയും രോഗബീജങ്ങളേയും അന്ധവിശ്വാസങ്ങളേയും മററുപല അഴുക്കുകളേയും അവിടെ നിന്നു ഉന്മാർജ്ജനം ചെയ്യുന്നതിനു സാധിക്കുന്നതാണ്. ഉയർന്നതരം വിദ്യാലയങ്ങളിലെ അദ്ധ്യാപകന്മാർക്കും നഗരസഭകളിലും മററും അംഗങ്ങളായി ചേർന്നു പല നന്മകളും ജനങ്ങൾക്കു ചെയ്വാൻ സാധിക്കുന്നതാണ്. അദ്ധ്യാപകന്മാർ

മററുള്ളവരെ അപേക്ഷിച്ച് അവരുടെ മനഃസാക്ഷിയെ മലീമസമാക്കാതെ സൂക്ഷിക്കാൻ കഴിയും. അവരുടെ തൊഴിലിന് ഇന്നും കുറച്ചെങ്കിലും മാഹാത്മ്യമുണ്ട്. പൊതുജനാഭിപ്രായം എങ്ങിനെയും ഇരിക്കട്ടെ; അവർ സർവ്വവ്യാപികളാണ്. ഏതു നഗരത്തിലും കുഗ്രാമത്തിലും ഈ കൂട്ടരില്ലാതെ വരികയില്ല. ഇതുനിമിത്തം ജനങ്ങളുമായി ഇവർ സദാ കൂട്ടിമുട്ടികൊണ്ടിരിക്കയാണ്. ഈ വഴിക്ക് ഏറെക്കുറെ ജനസ്വാധീനം ഇല്ലാതെ വരികയില്ല.

പ്രാചീനഭാരതത്തിൽ ഇവൎക്ക് "ഗുരുക്കന്മാരെ"ന്നും പഴയ കേരളത്തിൽ "ആശാന്മാരെ"ന്നും പ്രാചീനഗ്രീസിൽ "ബാലശിക്ഷകന്മാരെ"ന്നും മററു പാശ്ചാത്യദേശങ്ങളിൽ "വിദ്യാലയാധിപന്മാരെ"ന്നും "ഉപദേഷ്ടാക്കളെ"ന്നും മററും പേരുകൾ സിദ്ധിച്ചിരുന്നു. ഇന്നു നാം ഇവരെ "അദ്ധ്യാപകന്മാരെ"ന്നും പറയുന്നു. എന്നാൽ ഈ പേരുകൾക്ക് ഒന്നിനും തന്നെ ഇന്നത്തെ ഇവരുടെ തൊഴിലിനെ യഥാൎത്ഥമായി കുറിക്കുന്നതിന് അൎത്ഥവ്യാപ്തി പോരാതാണിരിക്കുന്നത്. "ജനഹിതൈഷികൾ" എന്ന പേരാണ് ഇവൎക്ക് ഇന്ന് ഉചിതമായിരിക്കുക. ഇതു് അവരുടെ വിഹിതകൃത്യങ്ങളെ സൂചിപ്പിക്കുന്നതിനു പൎയ്യാപ്തമാണെന്നു തോന്നുന്നു. ഇവർ അവരുടെ ജോലിയുടെ ഗൌരവത്തിനും ആധിക്യത്തിനും തക്കവണ്ണമുള്ള വേതനം ലഭിക്കാത്തവരാകകൊണ്ട് ഏറെക്കുറെ സ്വേച്ഛാവൎജ്ജനവും ത്യാഗശീലവും സമ്പാദിച്ചവരാണ്. "വിദ്യാഭ്യാസം" പഴയ ഇടുങ്ങിയ പാതയിൽ കൂടിയല്ല ചരിക്കുന്നതു്. ഇന്നത്തെ വിദ്യാഭ്യാസപദ്ധതിയും, ജീവിതപദ്ധതിയും, ഏകദേശം ഒന്നുതന്നെയാണ്. അതുകൊണ്ടു വിദ്യ അഭ്യസിപ്പിക്കുന്നവരുടേയും അഭ്യസിക്കുന്നവരുടേയും ലോകവീക്ഷണം സുവിസ്തൃതമായിതന്നെ ഇരിക്കേണ്ടതാണ്. വിദ്യാൎത്ഥികളെപ്പോലെതന്നെ അദ്ധ്യാപകന്മാൎക്കും വിദ്യാലയം ഒരു ശിക്ഷാലയമാണ്. ചാസറുടെ അദ്ധ്യാപകനെപ്പോലെ അയാൾ "പഠിക്കുന്നതിനും പഠിപ്പിക്കുന്നതിനും ഒരുപോലെ ഉത്സുകനായിരിക്കണം" വിദ്യാൎത്ഥിയുടെ ജ്ഞാനം വൎദ്ധിക്കുന്നതിനോടൊപ്പം അദ്ധ്യാപകൻെറ അറിവും സദാ വൎദ്ധമാനമായിരിക്കണം. നയിക്കുന്ന ആൾ സദാ സ്ഥാനത്തിലും ജ്ഞാനത്തിലും മുമ്പിൽ നില്ക്കണമല്ലോ. ഏതു തൊഴിലിനും അധുനാതനത്വം ഇന്ന് അത്യാവശ്യമാണ്. എന്നാൽ അദ്ധ്യാപകവൃത്തിയിൽ ഇതു് ഒഴിച്ചുകൂടുവാൻ പാടില്ലാത്ത ഒന്നാണ്. അദ്ധ്യാപകൻ ദീൎഘദൎശിയായിരിക്കണം. അയാൾ തൻെറ മുമ്പിലിരിക്കുന്ന ബാലന്മാരെമാത്രം കണ്ടാൽപോരാ. ഭാവിയിൽ അവർ ഏതുസ്ഥാനങ്ങളിൽ പ്രവേശിച്ച് പ്രശോഭിക്കുമെന്നുംകൂടി ഒരു സാമാന്യമായ പുരോവീക്ഷണം അയാൾക്ക് ഉണ്ടായിരിക്കണം. ലോകത്തിൽ അനേകം ശക്തികളും, പ്രതിശക്തികളും വ്യാപരിക്കുന്നതുകൊണ്ടു പലപ്പോഴും നാം പ്രതീക്ഷിക്കുന്ന ഫലമല്ല നമുക്ക് ലഭിക്കുന്നതു്.

# കുയിലിനോട്

(എം. രാജരാജവർമ്മത്തമ്പുരാൻ എം. എ., ബി. എൽ.)

(ഒരനുകരണം)

1. പുലരിയിലുണരും കുയിലേ!
കുലപതിയോ നീ സ്വതന്ത്രഗായകനോ?
നാളഭ്രവമാമോദം
മോദമോടേകുന്നു നിർമ്മലം ണ്ണാം.

2. നാട്ടം കടലുമടക്കി-
പ്പാട്ടും പാടറെറാരേടമടിയാതെ;
മേലേ മേലേ ലയമായ്
മാലോകം മായയും ലയിപ്പിക്കും.

3. ഉഴിയിൽനിന്നു കിളന്നി-
ട്ടാഴിയൊട്ടൊത്തുള്ള വാനകം പൂകി
മാമുകിലൊത്തു കളിക്കും
കാമുകനായ് നീ സമാലപിക്കുന്നു.

4. അന്തിയിലന്തിമകതിരം
പന്തിയിലേന്തുന്ന മേഘമാലകളിൽ
പന്തുവരാടികൾ പാടി-
സ്സാന്ത്വനമേകിക്കളിച്ചു് നൽകുന്നു.

5. കാണാനില്ല മിഴിക്കും
നീണാൾ നോക്കിട്ടിരിപ്പിടം നിന്റെ;
പരമാത്മാവിനു സദൃശം
പരമാനന്ദത്തെ വയ്ച്ചീടുന്നല്ലി!

6. കൂട്ടവെടിഞ്ഞൊരു ജീവനു
കിടയായ് നീയങ്ങുയർന്നുപോകുന്നു;
സ്ഥാനം കയറുന്തോറും
താനം പാടുന്നു തുരസത്തോടെ.

7. എരികതിരിയലും സൂരനു
പരിവേഷം പൂണ്ടപോലെ നീ വാനിൽ
ചുഴലവുമുഴലും നിഴലാ-
യഴലാററീടുന്നു നാദവർഷമിഷാ.

8. ഗതി തവ കാണാൻ മേലാ
കതിരോൻ കരമേററ താരകൾക്കൊപ്പം;
എന്നാൽ ലോകാനന്ദം
തന്നീടുന്നുണ്ടു നീ മറഞ്ഞരുളി.

9. കരിമുകിൽ മാലകൾ മൂടീ-
ട്ടിരവിൽ പഴുതൊന്നിലൂടെ വെളിവായി
അമ്പിളിവരഴവ നിരയും
നിൻപാട്ടും തൂനിലാവുമൊരുപോലെ

10. മഴവില്ലുഴകെഴുമാമുകിൽ
വീഴ്ത്തും നീർത്തുള്ളിയോടു സമമായ് നീ
ഗാനാമൃതവർഷോദം
വാനിൽ ചെന്നേകിടുന്നു ലോകത്തിൽ

11. ഭാവനതിങ്ങിമറഞ്ഞൊരു
കവിവരനോ നീ? മനസ്സലിഞ്ഞാക്കും
ഭാവം വരുമാറുലകിൽ
ഭാവുകമരുളുന്ന പാടൽ പാടുന്നു.

12. വിരഹിണിമന്നി മാളികമേ-
ലിരവിൽ തനിയായിരുന്നുമാലാകെ
പാരം പല്ലവി പാടി-
പരിചൊടു തീർക്കുന്ന രാജകന്യകയോ?

13. വല്ലീവേല്ലിതതനുവാ-
യുല്ലാസംപൂണ്ട ഝില്ലിയാണോ നീ
മല്ലപ്പൂവിൻ സുഷമക-
ളെല്ലാം നല്ലോരു പല്ലവം പാടും?

14. നീയൊരു സൗഗന്ധികമോ
വീയും തീയേററതെന്നാലാൽ വാടി
ഇതളുപൊഴിഞ്ഞിലനടുവിൽ
ചതിയൻ കാററിന്നു തൂമണം നൽകും?

15. പുത്തൻകറുക കരുത്തതിൽ
നീർത്തുള്ളികൾ വീണെഴുന്ന ധാവള്യം
പനിമലർ പുതുമയുമെല്ലാം
മാനിക്കും നിൻെറ ഗാനനൈർമ്മല്യം

16. കിളിയോ കളകിന്നരനോ
തെളിവായ് നീ ചൊൽക ഉൾക്കരുത്തെല്ലാം;
തവഗാനമതിൻെറ രസം
ദിവ്യം മറെറാന്നിലും വരുന്നില്ല.

17. മന്മഥകളകൂജിതമോ,
പൊന്മകരന്ദം നുകന്ന വണ്ടൊലിയോ,
വിജയമൃദംഗധ്വനിയോ,
നിർജ്ജീവം നിൻെറ ഗാനമാധുരിയിൽ.

18. ഏതൊരു ഹിമഗിരിമേൽനി-
ന്നോതുക നിൻഗാനഗംഗ ഒഴുകുന്നു?
വാനോ, നിലമോ, മേടോ,
മാനോ, മീനോ, മനോഹരം ഭവതേ?

19. ആഴിയിൽ വാഴുന്നഴകേ,
തോഴരിലുഴിയും വഴക്കമാം ക്രൂറോ,
പാഴാപാടറിയാതിഹ
കഴിയാൻ വഴിയോ മുഴച്ചു നിൻപാട്ടായ്?

20. മുഷിവൊരു ലേശംപോലും
മഷിയിട്ടാൽ കാണുകില്ല നിന്നുള്ളിൽ;
കാമം കാമിക്കും നീ
ക്ഷേമവിരാമം വരുന്നമില്ലൊട്ടും.

21. മാനുഷരായൊരു ഞങ്ങൾ-
ക്കനുഭവമില്ലാത്ത തത്ത്വബോധം നീ
കാണുന്നു മരണത്തിൽ
കേണാതേ നാദലോകസായൂജ്യം.

22. മുന്നും പിന്നും നോക്കി-
ത്തെന്നുന്നതിനെക്കുറിച്ചു കേഴും'ഞാൻ;
പുഞ്ചിരി തൂകുന്നതിലും
സഞ്ചിതമഴലെപ്പോഴും മടിയക്ക്.

23. കരുണാരസനാമൂല്യം താൻ
വരമാം കാവ്യങ്ങൾ ഞങ്ങൾ നിർമ്മിക്കും;
കരയാനിടയാകാതേ
മരുമ്പോൾ മാത്രമേ വരൂ നിലതേ.

24. ഭയവ്വം ഗർവ്വം ദേഷപവ്വ-
മിയലാതെ തുഷ്ടിയോടു വാണീടാൻ
കുയിലേ! നീയിഹ നരനേ
വിയദാലാപത്തിലഭ്യസിപ്പിപ്പൂ.

25. ഐഹികവാസം താപാ-
വഹമെന്നു നിനച്ചു വാനിലേറി നീ;
നിന്നുടെ വിരുതു മുഴക്കെ-
ത്തന്നീടുകിൽ ഞാൻ കൃതാൎത്ഥനായിടും.

26. തരിക വരം കയിലേ! നീ
വരമൊഴി ചൊല്ലാൻ വരുന്ന വിരുതുകളും
എന്നാലെന്നുടെ ഗാനം
വന്നീടും കേൾക്കുവാൻ സമസ്തജനം.

---

# ഒരു ഇംഗ്ലീഷ് വിദ്യാലയത്തിലെ ജീവിതം

[മിസ്സിസ്സ് ടെയിററു]

(സി. എസ്സ്. സുബ്രഹ്മണ്യൻ പോററി എം. എ.)

(തുടച്ച്)

ഇംഗ്ലീഷ് വിദ്യാലയങ്ങളിൽ കളികൾ പ്രധാനങ്ങളാണ്. അവയ്ക്കു നല്ല വ്യവസ്ഥകൾ ഉണ്ടു്. ഓരോ വിദ്യാലയങ്ങളോടും ചേൎന്ന വേണ്ടിടത്തോളം കളിസ്ഥലങ്ങൾ ഉണ്ടു്. ആഴ്ചയിൽ ഒരു പീരിയഡു ആണു ഇവയ്ക്കു സാധാരണ വിനിയോഗിക്കാറുള്ളതു്. പതിവായി നടത്തിപ്പോരുന്നതു് അധികവും പലതരത്തിലുള്ള പന്തുകളികളാണ്. ക്ലാസ്സുകൾ തിരിച്ചു കുട്ടികളെ കളിസ്ഥലങ്ങളിലേക്കു കൊണ്ടുപോകയും അവിടെ അദ്ധ്യാപകൻേറയൊ അദ്ധ്യാപികയുടേയൊ മേൽനോട്ടത്തിൽ അവർ കളികളിൽ ഏൎപ്പെടുകയും ചെയ്യുന്നു. സ്കാട്ടലൻഡിൽ ഈ പ്രത്യേകദിവസങ്ങളിലുള്ള കളികൾക്കു പുറമേ ആഴ്ചയിൽ രണ്ടു പീരിയഡു വീതം കായികാഭ്യാസങ്ങൾക്കു ഉപയോഗപ്പെടുത്തുന്നു. അവയിൽ പ്രധാനം സ്വീഡിഷ്ഡ്രിൽ എന്ന പേരുള്ള ഒരുതരം കവാത്താണ്. ഈ കായികാഭ്യസങ്ങൾക്കു വേണ്ട സാധന സാമഗ്രികളോടുകൂടിയ ജിംനേഷ്യങ്ങൾ വിദ്യാലയങ്ങളിൽ ഉണ്ടു്.

ഇംഗ്ലീഷ്‌വിദ്യാലയങ്ങളിലും കായികാഭ്യാസങ്ങൾ അപ്രധാനങ്ങളല്ല. അവിടെ കാലാവസ്ഥ കുറേക്കൂടി കാഠിന്യം കുറഞ്ഞതായതുകൊണ്ടു കളിസ്ഥലങ്ങളിൽതന്നെ വച്ചാണു അവ പരിശീലിപ്പിക്കപ്പെടുന്നതു്. സീനിയർ ക്ലാസുകളിലെ വിദ്യാർത്ഥിനികൾ കളിക്കുന്നതു 'നെററുബാൾസ്' എന്നു പേരുള്ള ഒരുമാതിരി പ്രത്യേകതരം കളിയാണു്. കൂടക്കൂടെ മററു പാഠശാലകളിലെ കളിസ്സംഘങ്ങളുമായി മത്സരക്കളികൾ നടത്താറുണ്ടു്. ഈ മത്സരക്കളികളിൽ വിദ്യാർത്ഥിനികൾ വളരെ ഉത്സാഹവും വാശിയും പ്രദർശിപ്പിക്കുന്നു. തങ്ങളുടെ വിദ്യാലയത്തിനു ജയം കിട്ടാൻ അവർക്കു് എല്ലായ്പ്പോഴും അത്യാഗ്രഹം ഉണ്ടായിരിക്കുന്നതു സഹജമാണു്. ആൺകുട്ടികൾക്കു "ഫുട്ട്ബാൾ" ആണു പ്രധാനം. അതിലും മത്സരക്കളികൾ അതാതു കാലത്തു് ഉണ്ടാവും. അവ കാണ്മാൻ സംഖ്യയില്ലാതെ ആളുകൾ കൂടുക പതിവാണു്.

എല്ലാ ഇംഗ്ലീഷ്‌വിദ്യാർത്ഥിയും ബാല്യം മുതല്ക്കേ "ക്രിക്കററു" കളി പഠിക്കും. കഴിവുണ്ടായാൽ ഉടനെ ഓരോ കുട്ടിയും ഓരോ "ക്രിക്കററുസെററു്" സ്വന്തമായി സമ്പാദിക്കയും ചെയ്യും. സ്കാട്ടുലൻഡിൽ ക്രിക്കററിനേക്കാൾ ഫുട്ട്ബാളിനാണു പ്രാധാന്യം. മത്സരക്കളികളിൽ വിജയികൾക്കു കപ്പുകൾ, പരിചകൾ, മെഡലുകൾ മുതലായ വിജയചിഹ്നങ്ങൾ നൽകപ്പെടുന്നു. വിദ്യാലയങ്ങളിലെ ഹാളുകൾ ഈ കീർത്തിമുദ്രകളാലും ജയം നേടിയ കളിസ്സംഘങ്ങളുടെ ഗ്രൂപ്പുഫോട്ടോകളാലും അലംകൃതങ്ങളത്രെ. ഇവയുടെ കാഴ്ച ബാലഹൃദയങ്ങളിൽ സ്വന്തം വിദ്യാലയങ്ങളെ കുറിച്ചു ബഹുമാനവും അഭിമാനവും സ്നേഹവും ജനിപ്പിക്കുന്നു. എല്ലാവിദ്യാലയങ്ങളും കൊല്ലംതോറും "വാർഷികസ്പോർട്ട്സ് ദിനം" ആഘോഷിക്ക പതിവാണു്. അന്നു പല മത്സരകളികളും ഉണ്ടാവും. കളിസ്ഥലത്തു പ്രശോഭിക്കുന്ന വിദ്യാർത്ഥികൾക്കു ഇംഗ്ലണ്ടിലെ സാധാരണ സമ്മാനം ഒരു 'ക്രിക്കററു ബാററ്'ാണു്.

സംഗീതത്തിനും ഗ്രാമീണനൃത്തങ്ങൾക്കും ഇംഗ്ലീഷ്‌വിദ്യാലയങ്ങൾ വളരെ ശ്രദ്ധ നൽകുന്നു. ഇംഗ്ലീഷുകാർ സ്വതവേ സംഗീതപ്രതിപത്തി ഉള്ള ഒരു വർഗ്ഗക്കാരത്രെ. ഇംഗ്ലീഷ് പള്ളികളിലെ സംഗീതസംഘങ്ങളിൽ വിദ്യാർത്ഥികൾ ധാരാളം ചേരുന്നു. ടാക്കിസിനിമകൾ, ഗ്രാമഫോൺ, റേഡിയോ മുതലായവമൂലം ഇപ്പോൾ ഇവ മിക്കവാറും ലോകപ്രസിദ്ധങ്ങളായി തീർന്നിട്ടുണ്ടു്. വിദ്യാലയങ്ങളിലെ സംഗീതപാഠങ്ങൾ വിദ്യാർത്ഥിനികളുടെയും വിദ്യാർത്ഥികളുടെയും ഇടയിൽ വളരെ പ്രചാരമുള്ളവയാണു്. അവരെ കുട്ടിക്കാലത്തുതന്നെ സംഗീതസാങ്കേതികചിഹ്നങ്ങൾ വായിച്ചു മനസ്സിലാക്കാൻ അഭ്യസിപ്പിക്കുന്നു. കുട്ടികൾ അവ മനസ്സിലാക്കികഴിഞ്ഞാൽ വാദ്ധ്യാർ പിയാനൊ വായിച്ചു അവരോടു കൂടി ചേർന്നു പാടുന്നു. അവർക്കു ഒരുവിധം വൈദഗ്ദ്ധ്യം സിദ്ധിച്ചുകഴിയുമ്പോൾ അവരുടെ അഭ്യസനം വി

ദ്യാലയഹാളിലേക്ക മാററും. ഉയൎന്ന ക്ലാസ്സുകളിലെ നല്ല ശാരീരമുള്ള ബാലികാബാലന്മാരെ തിരഞ്ഞെടുത്തു് അവരെ സംഗീതമത്സരങ്ങൾക്ക പ്രത്യേകം പരിശീലിപ്പിക്കും. ആണ്ടുതോറും നടത്തപ്പെടാറുള്ള സംഗീതകലോത്സവങ്ങളിൽ സംഗീതമത്സരങ്ങൾ ഉണ്ടാവുക പതിവാണ്. അവയിൽ അതാതു ഡിസ്ട്രിക്ക്കളിലൊ രാജ്യംമുഴവനുമൊ ഉള്ള വിദ്യാലയങ്ങളിലേ സംഗീതസംഘങ്ങൾ ചേരും. ഈ ഉത്സവങ്ങളെ കുട്ടികൾ വളരെ പ്രിയപ്പെടുന്നു. അവരവരുടെ വിദ്യാലയത്തിന്ന ഓരോ സമ്മാനമെങ്കിലും കിട്ടിക്കാണ്മാൻ അവർ മനസ്സുവച്ചു പരിശ്രമിക്കുന്നു. ഓക്കമരംകൊണ്ടുണ്ടാക്കി വെള്ളികെട്ടിയ വളരെ ഭംഗിയുള്ള ഒരു പരിചയാണ് പ്രധാന സമ്മാനം. പിന്നീടു ഇവക്ക വിദഗ്ദ്ധസാക്ഷ്യപത്രങ്ങൾ നൾകപ്പെടുന്നു.

അനേകം സ്ത്രീപുരുഷയുഗ്മങ്ങൾ ചേൎന്നു നടത്തുന്ന ഒരുവക നൃത്തമാണു ഇംഗ്ലീഷ്ഗ്രാമീണനൃത്തം. ബാലികമാർ ഒരുവരിയായും ബാലന്മാർമറെറാരുവരിയായും മുഖത്തിന്നുമുഖം തിരിഞ്ഞുനിന്ന പിയാനോവിൽ വായിക്കുന്നപാട്ടുകൾക്കൊപ്പിച്ചു അംഗവിക്ഷേപങ്ങളോടുകൂടി പലതരത്തിൽ തിരിഞ്ഞും പിരിഞ്ഞും ചുവടുകൾ വച്ചും നൃത്തം ചെയ്യുകയാണ് ഇതിന്റെരീതി. ഈ നൃത്തം 18-ാംശതവൎഷത്തിൽ ഫ്രാൻസിലും നടപ്പായിട്ടുണ്ട്. ഇംഗ്ലീഷ്ബാലികാബാലന്മാക്ക വളരെ പ്രിയപ്പെട്ട ഈ നൃത്തം സംബന്ധിച്ചും വാൎഷികോത്സവങ്ങളും വിജയികൾക്ക സമ്മാനദാനങ്ങളും ഒക്കെഉണ്ട്. സ്പെയിൻരാജ്യത്തുനിന്നു വന്ന 'മാറിസ്സ് നൃത്തം' എന്നൊരുവക നൃത്തത്തിന്നും ഇംഗ്ലീഷ് വിദ്യാലയങ്ങളിൽ വളരെ പ്രചാരം ഉണ്ട്. പണ്ടുകാലത്തു് ഈ മാറിസ്സ് നൃത്തം കൂടിയില്ലാതെ യാതൊരു ഇംഗ്ലീഷ്ഉത്സവത്തിന്നും ഒരു പൂൎണ്ണത സിദ്ധിക്കുന്നതല്ല. കാലുകളിൽ കിങ്ങിണികളും കെട്ടി, കൈകളിൽ വാളും കോലും എടുത്തു്, ഗാനത്തിന്നും താളത്തിന്നും ഒപ്പിച്ചു അവകൊണ്ടു അന്യോന്യം അടിച്ചും മുട്ടിയും ചുവടുചവുട്ടിയും നൃത്തം ചെയ്കയാണ് ഈ നൃത്തച്ചടങ്ങ്.

ഇംഗ്ലണ്ടിലും കുറെക്കൂടി സ്കാട്ട്ലണ്ടിലും വിദ്യാലയങ്ങളിൽ ചൂട് നൽകാനുള്ള ഏൎപ്പാടുകൾ ആവശ്യമാണ്. അക്ടോബർമാസം മുതൽ മാൎച്ചുമാസംവരെ അവിടെ തണുപ്പു അധികഠിനമായിരിക്കും. ശീതക്കാററു അടിച്ചുകൊണ്ടിരിക്കും; രാത്രിയിൽ മഞ്ഞുകട്ടികൾ മഴപോലെ വീഴും; ഇക്കാലത്തു ചൂട് നിൎത്തുന്ന വസ്ത്രങ്ങൾ ധരിക്കേണ്ടതു അത്യാവശ്യമാണ്; അതിന്നുള്ള ഏൎപ്പാടുകൾ വിദ്യാലയങ്ങളിൽ ഉണ്ടായിരിക്കും. അതിന്നുപുറമെ പള്ളിക്കൂടംകെട്ടിടത്തിന്ന പുറത്തു ഒരു സ്ഥാനത്തു സ്ഥാപിച്ചിട്ടുള്ള ഒരു 'ബായിലറി'ൽ നിന്നും തിളച്ചവെള്ളമൊ ആവിയൊ ഇരിമ്പുകുഴലുകളിൽകൂടി ഓടി കെട്ടിടത്തിനകം മുഴുവൻ ആവശ്യംപോലെ ചൂടു പിടിപ്പി

ക്കുന്നതിനുവേണ്ട വ്യവസ്ഥയും ഉണ്ടായിരിക്കും. ക്ലാസുമുറികളുടെ ചുവരുകളിലും തറകളിലും തിളവെള്ളക്കുഴലുകൾ പായുകയാണ് ഇതിലേക്കു സാധാരണ ചെയ്യാറുള്ളത്. വിദ്യാലയങ്ങളുടെ ആധുനിക കെട്ടിടങ്ങൾക്കു വായുസഞ്ചാരം, ചൂട് പിടിപ്പിക്കൽ, മാജ്ജനവിധാനങ്ങൾ മുതലായവ സംബന്ധിച്ച ആധുനികവാസ്തുവിദ്യാശാസ്ത്രം അനുസരിച്ചുള്ള പരിഷ്കാരങ്ങൾ ചെയ്യപ്പെട്ടുവരുന്നു. ഓരോ വിദ്യാലയത്തിനും ഓരോ കൺട്രാക്ടർ ഉണ്ട്. അയാളുടെ ആവശ്യത്തിനു വിദ്യാലയപരിസരത്തിൽതന്നെ പ്രത്യേകം കെട്ടിടവും ഉണ്ട്. കെട്ടിടത്തിനകത്തു വേണ്ട ചൂട് നൽകുക, അതാതു ദിവസത്തെ ജോലികഴിഞ്ഞാൽ കെട്ടിടം മുഴുവൻ അടിച്ചുവാരി കഴുകിതുടച്ചു വൃത്തിയാക്കുക മുതലായ കൃത്യങ്ങൾ അയാളുടെ ചുമതലയിൽ ഉൾപ്പെട്ടതാണ്. അതിലേക്കു ഒരുകൂട്ടം പണിക്കാരും അയാളുടെ വരുതിയിൽ ഉണ്ടായിരിക്കും.

വിദ്യാത്ഥികൾക്കു 'സ്നോബാളിങ്', ഒരു വളരെ പ്രിയപ്പെട്ട കളിയാണ്. അതു ശരീരത്തിനു നവചൈതന്യവും മനസ്സിനു ഉല്ലാസവും നൽകുന്നു. മഞ്ഞുണ്ടകൾ ആയുധമാക്കി ഒരുതരം കളിപ്പോരുകൾ പ്രായമായവർ കൂടി ചെയ്തു സന്തോഷിക്കാറുണ്ട്. മഞ്ഞത്തെ തണുപ്പിനു ഇതു ഒരു സുഖപ്രദമായ പ്രതിവിധിയത്രെ. അതു ഒരു വിനോദം മാത്രമല്ല ഉത്സാഹകരമായ ഒരു വ്യായാമംകൂടിയാണ്. ഇൻഡ്യയിൽ ഇതിനു തരമില്ല തന്നെ.

മാച്ച് മാസം മുതൽ അക്ടോബർമാസംവരെ കാലാവസ്ഥ കുറേക്കൂടി നല്ലതായിരിക്കും. അക്കാലത്തു സൂര്യപ്രകാശം ധാരാളം ലഭിക്കും; എന്നുവച്ചാൽ ഇൻഡ്യയിലെപ്പോലെ വെയിൽ അവിടെ കിട്ടുമെന്നു വിചാരിക്കരുത്. മേ, ജൂൺ, ജൂലൈ, ആഗസ്റ്റ്, സെപ്ടംബർ ഈ മാസങ്ങളാണ് അവിടത്തെ വേനൽക്കാലം. അവയാണ് ഏറ്റവും ഉഷ്ണം ഉള്ള മാസങ്ങൾ. 80 ഡിഗ്രിക്കു മേലുള്ള ചൂടൊക്കെ വലിയ ചൂടാണ് അവിടെ എന്നു മനസിലാക്കണം. ഇക്കാലത്തു വിദ്യാലയങ്ങളുടെ ജനാലുകളും വാതിലുകളും എല്ലാം തുറന്നിട്ടു അകത്തു വെയിലിനും ശുദ്ധവായുവിനും ധാരാളം പ്രവേശനം നൽകും. വിദ്യാലയങ്ങളുടെ ഇക്കാലത്തെ കെട്ടിടങ്ങൾക്കു ഇതിനു വേണ്ട എല്ലാ സൗകര്യങ്ങളും ഉണ്ട്. പണ്ടത്തെ കെട്ടിടങ്ങൾക്കു അതൊന്നും ഉണ്ടായിരുന്നില്ല. പക്ഷേ, സൂര്യപ്രകാശവും ശുദ്ധവായുവും ആരോഗ്യത്തിനു പറക്കണക്കിനു മരുന്നിനേക്കാൾ പ്രയോജനകരമാണെന്നു അന്നു അറിഞ്ഞുകൂടായിരുന്നിരിക്കാം. പ്രായേണ ഇംഗ്ലീഷ്ശിശുക്കൾക്കു വിദ്യാലയത്തോടു വലിയ പ്രതിപത്തിയാണ്. ദീനംകൊണ്ടോ മറ്റോ നിവൃത്തിയില്ലെങ്കിലെ അവർ പള്ളിക്കൂടങ്ങളിൽ നിന്ന് വിട്ടു താമസിക്കൂ.

വായനശാല വിദ്യാലയത്തിനു ഏറ്റവും പ്രധാനപ്പെട്ട ഒരു അനുബന്ധമാണ്. അവിടെ വിദ്യാലയങ്ങളിൽ സെൻട്രൽ ലൈബ്രറികളും ക്ലാസ്സ

ലൈബ്രറികളും ഉണ്ട്. ഈ ക്ലാസ്സുലൈബ്രറികൾ കുട്ടികളുടെ സഹായത്തോടുകൂടി ക്ലാസ്സ് അദ്ധ്യാപകർ ഉണ്ടാക്കുന്നതാണ്. ഈ അടുത്തകാലത്ത് ഇങ്ങനെ ക്ലാസ്സുതോറും വായനശാലകൾ ഉണ്ടാക്കുന്ന ഏപ്പാടിനു വളരെ പ്രചാരംസിദ്ധിച്ചിട്ടുണ്ട്. വിദ്യാലയവായനശാലകൾക്കു പുറമെ ഡിസ്ട്രിക്ട് തോറും സാമാന്യം വലിയ തോതിലുള്ള പബ്ളിക്കു ലൈബ്രറികളും സ്ഥാപിക്കപ്പെട്ടിരിക്കുന്നു. ഇവയിലും വിദ്യാർത്ഥികളുടെ ആവശ്യത്തിനു പ്രത്യേക വകുപ്പുകൾ തിരിച്ചിട്ടുണ്ട്. ഈ വായനശാലകൾക്കും ഫീസ്ഏർപ്പാടു ഇല്ല. ഈ വായനശാലകളെ ആളുകൾ എത്രമാത്രം ഉപയോഗപ്പെടുത്തിപ്പോരുന്നു എന്നുള്ളതിനു അവയിലെ പുസ്തകം കൊടുക്കയും വാങ്ങുകയും ചെയ്യുന്ന വിവരം രേഖപ്പെടുത്തുന്ന റിക്കാർട്ടുപുസ്തകത്തിന്റെ വലിപ്പം നല്ല തെളിവാണ്.

ഇൻഡ്യയിലും വിദ്യാലയങ്ങളിൽ കൊല്ലംതോറും കുട്ടികൾക്ക് പുസ്തകങ്ങൾ സമ്മാനം കൊടുക്കുന്ന പതിവുണ്ടായിരിക്കും. ഇംഗ്ലണ്ടിലെ ചില പള്ളിക്കൂടങ്ങളിൽ പണമില്ലെന്നുള്ള കാരണത്തിന്മേൽ ഈ പ്രയോജനകരമായ സ്ഥാപനം നിറുത്തൽ ചെയ്തുകളഞ്ഞു. അതു കഷ്ടമായിപ്പോയി. സമ്മാനദാനദിനവും സമ്മാനദാനവും സ്ക്കൂളുണ്ടായ കാലം മുതലേ ഉള്ള ഒരു പ്രാചീന സ്ഥാപനമാണ്. ചില കുട്ടികൾക്ക് സമ്മാനം കിട്ടുന്നതു കാണുമ്പോൾ മററു കുട്ടികൾക്ക് ഒരു കുറവ് തോന്നുന്നു; 'സമ്മാനങ്ങൾ ഉണ്ട്; അതു് അതിനുള്ള അർഹതഉണ്ടാക്കി വാങ്ങേണ്ടതാണ്" എന്നു കുട്ടികളെ ധരിപ്പിക്കയും ആണ്ടുമുഴുവൻ പരിശ്രമിച്ചു പഠിച്ച് അതു നേടുന്നതിന് അവരെ ഉത്തേജനം ചെയ്കയും ചെയ്യുന്നു. ആണ്ടുമുഴുവൻ തുടർന്നു ക്രമമായി പഠിക്കുന്നവർക്കേ സമ്മാനത്തിന്ന് അർഹത സിദ്ധിക്കയുള്ളു. അങ്ങനെയുള്ള കുട്ടികൾക്ക് ഒരു പ്രത്യേകാംഗീകാരം നൽകുക ഉചിതമാകുന്നു. ഇതിനുവേണ്ടിവരുന്ന പണച്ചിലവ് മററു ചിലവുകളോട് ഒത്തുനോക്കുമ്പോൾ എത്രയും തുച്ഛമായിരിക്കെ, പണച്ചുരുക്കം കാരണം പറഞ്ഞു ആ സ്ഥാപനം നിർത്തിക്കളഞ്ഞതു് ശോചനീയം തന്നെ.

സമ്മാനദിനച്ചടങ്ങുകൾ എല്ലാസ്ക്കൂളുകളിലും ഏറക്കുറെ ഒരുപോലെ തന്നെയാണ്. സ്കാട്ട്ലണ്ടിൽ ഈ സമ്മാനദാനം നിറുത്തൽ ചെയ്യപ്പെട്ടിട്ടില്ല. അതു് അവിടെ വളരെ പ്രിയപ്പെട്ട ഒരു സ്ഥാപനവും അത്രെ. വെള്ളിയിലും സ്വർണ്ണത്തിലും മെഡലുകൾ, സാക്ഷ്യപത്രങ്ങൾ, പുസ്തകങ്ങൾ ഇവയാണ് സാധാരണ നൽകപ്പെടുന്ന സമ്മാനങ്ങൾ. പ്രാഥമിക പാഠശാലകളിൽ ഓരോക്ലാസിലേയും കുട്ടികളുടെ സംഖ്യ 45 ആയിരിക്കും. അവരിൽ 5 പേർക്കു പ്രായേണ സമ്മാനം കൊടുക്കും. പാഠശാല സംബന്ധി

ച്ച ഉദ്യോഗസ്ഥന്മാരാരെങ്കിലും ആയിരിക്കും സമ്മാനവിതരണം നടത്തുന്നതു്. തങ്ങളുടെ സതീൎത്ഥ്യരിൽ ചിലൎക്ക ജനിക്കുന്ന ഈ ബഹുമാനത്തെ കൈകൊട്ടുകളും ആൎപ്പുവിളികളുംകൊണ്ടു മററുള്ളവർ അനുമോദിക്കാറുണ്ടു്.

ഇംഗ്ലണ്ടിൽ സമ്മാനദാനം നിൎത്തൽ ചെയ്തിട്ടുള്ള പാഠശാലകളിൽ ആണ്ടിൽ ഒരു ദിവസം എല്ലാഅദ്ധ്യാപകന്മാരും കുട്ടികളും വലിയ ഹാളിൽ യോഗം കൂടിയിരുന്നു് ഓരോക്ലാസിലും യോഗ്യതയിൽ ഒന്നും രണ്ടും മൂന്നും സ്ഥാനംലഭിച്ച കുട്ടികളുടെ പേരുകൾ ഹെഡ്മാസ്റ്റർ ഉറക്കെ വിളിക്കും. അപ്പോൾആ കുട്ടികൾ എണീററു നില്ക്കുകയും മററുള്ളവർ അവരെ ബഹുമാനിക്കയുംചെയ്യും.

കുട്ടികളുടെ ആരോഗ്യസംരക്ഷണത്തിനുള്ള ശ്രദ്ധ അവിടെ പ്രത്യേകമാണു്. ഓരോപാഠശാലയ്ക്കും ഓരോ സന്ദൎശകഡാക്ടരും നഴ്സും (ആയ) ഉണ്ടു്. അവർ നിശ്ചിത ദിവസങ്ങളിൽ പാഠശാല സന്ദൎശിച്ച് ഓരോ ക്ലാസിലേയും കുട്ടികളെ പരിശോധിക്കും. പരിശോധനാഫലവും ചെയ്യേണ്ട സംഗതികളും വിവരിച്ചു അവർ രക്ഷാകൎത്താക്കന്മാരെ അറിയിക്കും. ബുദ്ധിയുള്ള അച്ഛനമ്മമാർ അവയെ സ്വീകരിച്ചു പ്രവൎത്തിക്കുമെന്നുള്ളതിനു് സംശയമില്ലല്ലോ. ഇതുപോലെതന്നെ ഓരോ പാഠശാലയ്ക്കും ദന്തഡാക്ടറന്മാരും ഉണ്ടു്. അവരും പരിശോധനയും മററുസംഗതികളും മുറയ്ക്കു് ചെയ്തുപോരുന്നു. ആധുനിക കാലത്തു സ്ഥാപിച്ചിട്ടുള്ളവയും സ്ഥാപിക്കപ്പെടുന്നവയും ആയ പാഠശാലകളിൽ ശരീരചികിത്സയ്ക്കും ദന്തചികിത്സക്കും ഉപകരണസജ്ജീകരണങ്ങളോടുകൂടിയ പ്രത്യേക മുറികൾ ഉണ്ടു്. കുട്ടികളുടെ ആരോഗ്യകാൎയ്യത്തിലുള്ള ഈ ശ്രദ്ധ വിദ്യാൎത്ഥികളുടെ ഇടയിൽ പകരുന്ന വ്യാധികൾ സംക്രമിക്കുന്നതിനെ തടയുന്നതിനും ഉപകരിക്കുന്നു. വല്ല സാംക്രമിക രോഗങ്ങളും ആവിൎഭവിച്ചാൽ അതിനെക്കുറിച്ച് റിപ്പോൎട്ട് ചെയ്യാതിരിക്കുന്ന രക്ഷാകൎത്താക്കന്മാരെ ശിക്ഷിക്കുന്നതിനു് അവിടെ നിയമവും ഉണ്ടു്.

വൃത്തിയായിരിക്കുന്നതിനുള്ള ശീലം ഇംഗ്ലീഷ് കുട്ടികളിൽ ബാല്യംമുതല്ക്കേ ഉളവാക്കുന്നതുകൊണ്ടു് അവർ പള്ളിക്കൂടങ്ങളിൽ പോകാൻ കാലമാവുമ്പോഴെയ്ക്കും കായികശുദ്ധിയുടെ ആവശ്യകതയെക്കുറിച്ചു നല്ല അറിവ് ലഭിച്ചിരിക്കും. ശരീരരക്ഷ പാഠശാലകളിൽ അത്ര പ്രധാനമായ ഒരു വിഷയമാണു്. അദ്ധ്യാപകർ ഓരോ ആഴ്ചയിലും കുട്ടികളുടെ ശുചിത്വത്തെ പരിശോധിക്കുന്നു. കുട്ടികളുടെ കൈകൾ, മുഖം, നഖങ്ങൾ, തലമുടി, കാലുകൾ, പല്ലുകൾ മുതലായവ പ്രത്യേകം പരിശോധിച്ചു വൃത്തിയെ തോതാക്കി ഓരോരുത്തൎക്കും മാൎക്കുകൾ നൽകപ്പെടുന്നു. ഈ പരിശോധ

നയിൽ ആരും സാധാരണ തോല്ക്കാറില്ല. ആ വിധത്തിലാണ ശുചിത്വം ഗൃഹങ്ങളിൽ അവരെ ശീലിപ്പിച്ചുപോരുന്നതു്. ശുചിത്വത്തിൽ വളരെ നിഷ്കർഷയാണ് ഉള്ളതു്. കുട്ടികളിൽ ആരിലെങ്കിലും വല്ല വൃത്തികേടോ വൃത്തിയായിരിക്കുന്നതിൽ അജാഗ്രതയോ കണ്ടാൽ ഹെഡ്മാസ്റ്റർ ആ കുട്ടിയെ തന്റെ മുറിയിൽകൊണ്ടുപോയി ശാസിക്കും. ഒന്നിലധികം പ്രാവശ്യം ഈ ശാസന വേണ്ടിവരുന്നതല്ല. അന്യൂനമായ വൃത്തിയെ ആചരിക്കുന്ന വിദ്യാർത്ഥികളോടുകൂടിയ ഒരു ക്ലാസിൽ പെരുമാറുന്നതു് ഒരദ്ധ്യാപകനു എത്ര ആഹ്ലാദപ്രദമാണ്?

അനുസരണവും ആദരവും കുട്ടികൾക്കു് എളുപ്പം ഒരു സഹജസ്വഭാവമായിത്തീരുന്നു. അനുസരണക്കേടും അനാദരവും സൂചിപ്പിക്കുന്നവാക്കോ പ്രവൃത്തിയൊ ഒരു കുട്ടിയിൽനിന്നുണ്ടായാൽ ഹെഡ്മാസ്റ്റർ ആ കുട്ടിയെശിക്ഷിക്കും. ചൂരൽവടികൊണ്ടു് രണ്ടോ മൂന്നോ അടിയായിരിക്കും പ്രായേണ ഈ ശിക്ഷ. ഇംഗ്ലണ്ടിൽ അസിസ്റ്റൻറ് അദ്ധ്യാപകർക്കു കുട്ടികൾക്കു കായികശിക്ഷ നൽകാൻ പാടില്ല. ഈ സന്ദിഗ്ദ്ധമായ ശിക്ഷനല്കാൻ ഹെഡ്മാസ്റ്റർക്കേ അധികാരമുള്ളൂ. സ്കാട്ട്ലണ്ടിൽ അസിസ്റ്റൻറു് വാദ്ധ്യാന്മാർക്കും തോൽവാറുകൊണ്ടു അടിക്കാം. പക്ഷെ ഇക്കാലത്തു് അവർ അതു വളരെ ദുർല്ലഭമായിട്ടേ പ്രയോഗിക്കാറുള്ളൂ.

ഇംഗ്ലീഷ് പാഠശാലകളുടെ മറെറാരു വിശിഷ്ടലക്ഷണം പാഠശാലസേവിംഗ്സ്ബാങ്കുകളാണ്. തങ്ങളുടെ കൈവശം വരുന്ന ചില്ലറപ്പണങ്ങളെ ശേഖരിച്ചു കൂട്ടുന്നതിനു കുട്ടികളിൽ അധികംപേൎക്കും ഉത്സാഹമുണ്ടു്. സേവിംഗ്സ്ബാങ്കിൽ പണം ഡിപ്പാസിററുചെയ്യുന്ന കുട്ടികൾക്കു പാസ്സ്ബുക്കു കൊടുക്കപ്പെടുന്നു. പണംഡിപ്പാസിററു സ്വീകരിക്കുന്നതു് ആഴ്ചയിൽ ഒരുദിവസമാണ്. ആറുപെനിയാണ് സ്വീകരിക്കപ്പെടുന്ന ഏററവും കുറഞ്ഞ തുക. ഒരു കുട്ടിയുടെ ഡിപ്പാസിററുതുക 16 ഷില്ലിംഗ്സ് ആകുമ്പോൾ അതിനു് അയാൾക്കു് ഒരു സട്ടിഫിക്കെററു കൊടുക്കും. അഞ്ചു വഷംകൊണ്ടു് ഈ 16 ഷില്ലിംഗ് സട്ടിഫിക്കെററിന്റെ മുതൽ 21 ഷില്ലിംഗ് ആകും. ഈ സട്ടിഫിക്കെററു് ഏൎപ്പാടു് ആരംഭിച്ചതു മഹായുദ്ധകാലത്താത്രെ. അന്നു് അതിന്റെ പേർ 'വാർസേവിംഗ്സ്സട്ടിഫിക്കററു്' എന്നായിരുന്നു. അങ്ങനെ ചെറുകുട്ടികളുടെ ചെറുസമ്പാദ്യങ്ങളും യുദ്ധഫണ്ടിനു പ്രയോജനപ്പെട്ടിട്ടുണ്ടു്. യുദ്ധത്തിനുമുമ്പു് ഈ ഡിപ്പാസിററുകൾക്കു കൊടുത്തിരുന്ന പലിശ മററു ബാങ്കുകളിലെ പലിശക്രമമനുസരിച്ചായിരുന്നു എന്നാണ് തോന്നുന്നതു്.

ഈ സേവിംഗ്സ് ബാങ്ക് ഏൎപ്പാടു വളരെ നല്ല ഒന്നാണ്. കുട്ടികൾക്കു കുട്ടിക്കാലം മുതല്ക്കേ മിച്ചംവച്ചു സമ്പാദ്യം ഉണ്ടാക്കാനുള്ള സ്വഭാവം അതു നൽകുന്നതിനു പുറമേ, ചില്ലറത്തുകകളും സൂക്ഷിച്ചാലുള്ള പ്രയോജനങ്ങളെക്കുറിച്ച് അവൎക്കു ധാരണ ഉണ്ടാക്കുകയും ചെയ്യുന്നു. 'പലതുള്ളിപെരുവെള്ളമാകുന്നു' എന്നു് അവരെ ഈ ഏൎപ്പാടു മനസ്സിലാക്കുന്നു.

നീന്തു് ആരോഗ്യകരമായ ഒരു വ്യായാമമാണല്ലോ. ഇംഗ്ലണ്ടിനേപ്പോലെ അനേകം ആറുകളും തോടുകളും ഉള്ള ഒരു ചെറിയ ദ്വീപിൽ പാൎക്കുന്നവൎക്കു് അതു പ്രയോജനകരവും ആണ്. അതുകൊണ്ടു നീന്തുപഠിപ്പിക്കലും പാഠശാലയിലെ ഒരു വിഷയമാണ്. ഇംഗ്ലണ്ടിൽ പതിനാലു വയസ്സിനുമേൽ പ്രായമുള്ള കുട്ടികളെയാണു പാഠശാലകളിൽ നീന്തുപഠിപ്പിക്കുന്നതു്. അതിന് അവരെ പൊതുക്കുളങ്ങളിൽ കൊണ്ടുപോകുന്നു. പ്രായംകുറഞ്ഞ കുട്ടികളും മററുമാൎഗ്ഗങ്ങളിൽ നീന്തുപരിശീലിക്കുന്നുണ്ടു്. ആൺകുട്ടികളും പെൺകുട്ടികളും പ്രത്യേകസമയങ്ങളിലാണു നീന്തുപഠിക്കുക. നീന്തലിലും മത്സരങ്ങളും സമ്മാനദാനങ്ങളും മററും ആണ്ടുതോറും നടത്തിപ്പോരുന്നു.

ഇതുവരെ വിദ്യാൎത്ഥികളെസംബന്ധിച്ച കാൎയ്യങ്ങളാണു പ്രതിപാദിക്കപ്പെട്ടതു്. ഇനി രക്ഷാകൎത്താക്കന്മാരെക്കുറിച്ച് അല്പം പ്രസ്താവിക്കാം. അവരും കുട്ടികളുടെ വിദ്യാലയജീവിതത്തിൽ ഒരു പ്രധാനഭാഗം വഹിച്ചുപോരുന്നു. വിദ്യാലയത്തിൽ എങ്ങനെയെല്ലാമാണു കാൎയ്യങ്ങൾ നിൎവ്വഹിക്കപ്പെടുന്നതു് എന്നു ഗ്രഹിക്കുന്നതിനു കുട്ടികളുടെ അച്ഛനമ്മമാൎക്കു വിദ്യാലയം സന്ദൎശിക്കാൻ ആണ്ടുതോറും ഒരു ദിവസം വിശേഷാലായി നിശ്ചയിച്ചിട്ടുണ്ടു്. അതു് അവൎക്കു തങ്ങളുടെ കുട്ടികളുടെ യോഗക്ഷേമാദികളെക്കുറിച്ച് അദ്ധ്യാപകന്മാരുമായി സംസാരിക്കുന്നതിനും അന്യോന്യം അഭിപ്രായവിനിമയം ചെയ്യുന്നതിനും പരസ്പരം പലതും ഗ്രഹിക്കുന്നതിനും സന്ദൎഭം നൽകുന്നു. അതു രണ്ടുകൂട്ടൎക്കും പ്രയോജനകരമാണെന്നു പറയേണ്ടതില്ലല്ലോ. അന്നു രക്ഷാകൎത്താക്കന്മാൎക്കു സ്ക്കൂൾജോലിയുടെ പല ശാഖകളും കണ്ടു മനസ്സിലാക്കുന്നതിന് അദ്ധ്യാപകന്മാർ വേണ്ട ഏൎപ്പാടുകളൊക്കെ ചെയ്തിരിക്കും. പാഠശാലകളിൽ അഭ്യസിക്കപ്പെടുന്ന കലകളുടേയും കൈത്തൊഴിലുകളുടേയും ഒരു പ്രദൎശനവും അന്നു നടത്തുന്നതാണ്. കാൎയ്യമായിട്ടുള്ളവ എല്ലാം അവർ കാണുകയും പരിശോധിക്കുകയും ചെയ്തുകഴിഞ്ഞാൽ സ്ക്കൂൾഹാളിൽവെച്ചു ഗ്രാമീണനൃത്തവും മാറിസ്സ്നൃത്തവും മററുംകൊണ്ടു പാഠശാലാധികൃതർ അവരെ സല്ക്കരിക്കും. രക്ഷാകൎത്താക്കൾക്കും കുട്ടികൾക്കും ഈ ദിവസം ഒരു ഉത്സവദിവസമാണ്. കുട്ടികൾ, ഓരോവിഷ

യത്തിലും അവരുടെ അഭിവൃദ്ധിയെ—വൃത്തിയായി വയ്ക്കപ്പെട്ടിട്ടുള്ള തങ്ങ ളുടെ നോട്ടുപുസ്തകങ്ങളെയും കാപ്പിപുസ്തകങ്ങളെയും മററും—തങ്ങളുടെ അച്ഛനമ്മമാരെ കാണിക്കുന്നതിന്നു വളരെ ആഗ്രഹം പ്രദർശിപ്പിക്ക പതി വാണു്.

ആൺകുട്ടികളെ മരപ്പണിയും പെൺകുട്ടികളെ തയ്യൽപണി യും പരിശീലിപ്പിക്കാറുണ്ടെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലോ. അവ ഏററ വും പ്രധാനപ്പെട്ട വിഷയങ്ങളായിട്ടാണു കരുതിയിട്ടുള്ളതു്. ആൺകുട്ടിക ളെ പതിനൊന്നുവയസ്സുമുതൽ ആശാരിപ്പണി പഠിപ്പിക്കുന്നു. അതിൽ വിദഗ്ദ്ധനായ ഒരു പ്രത്യേകാദ്ധ്യാപകനാണു് അതു പഠിപ്പിക്കുന്നതു്. പെൺ കുട്ടികളെ ശൈശവംമുതല്ക്കേ തയ്യൽവേല പഠിപ്പിച്ചുതുടങ്ങുന്നു. നിറമുള്ള പട്ടുനൂലുകൊണ്ടു ചിത്രത്തൈയ്യൽവേല ചെയ്യുന്നതിന്നു പുറമേ അവർ പ രവതാനികളും കഴുത്തുപട്ടകളും ഉണ്ടാക്കാനും പഠിക്കുന്നു. പതിനൊന്നു വയസ്സുമുതൽ അവർ പാചകവിദ്യയും അഭ്യസിച്ചുതുടങ്ങുന്നു. വസ്ത്രങ്ങൾ അലക്കുക, ഇസ്തിരിയിടുക ഇവയും അതിനോടുകൂടി അവരെ പഠിപ്പിക്കു ന്നുണ്ടു്. തയ്യൽവേല പഠിപ്പിക്കുന്നതു ക്ലാസ്വാദ്ധ്യാർ തന്നെയാണു്. മ ററുള്ളവയ്ക്കു പ്രത്യേകാദ്ധ്യാപിക ഉണ്ടായിരിക്കും.

മറെറാരുകാര്യംകൂടി അറിയുന്നതു പക്ഷേ രസകരമായിരിക്കാം. ഇംഗ്ലണ്ടിൽ ആൺകുട്ടികളും പെൺകുട്ടികളും തൊപ്പി ധരിക്കാറുണ്ടല്ലോ. വിദ്യാർത്ഥികളുടെ തൊപ്പികളും വിദ്യാർത്ഥിനികളുടെ തൊപ്പികളും പ്രത്യേക മാതിരികളിൽ ഉള്ളവയാണു് അവയുടെ മുൻഭാഗത്തു് അതാതുസ്ക്കൂളുകൾ ക്കുള്ള പ്രത്യേകമായ മുദ്രകൾ(ബാഡ്ജുകൾ)തുന്നിപ്പിടിപ്പിച്ചിരിക്കും. തൊ പ്പികളിൽ ചുററിയിട്ടുള്ള നാടകളുടെ നിറവും ഓരോ സ്ക്കൂളിന്നും പ്രത്യേക മായിരിക്കും. ഈ മുദ്രകളെക്കുറിച്ചു് അവർ അഭിമാനമുള്ളവരായിരിക്കുക സ ഹജമാണു്.

'എലിമെൻററിസ്ക്കൂൾ കോഴ്സിൻെറ' അവസാനത്തിൽ ഉപരിപ ഠിക്കണമെന്നു് ആഗ്രഹിക്കുന്ന വിദ്യാർത്ഥിവിദ്യാർത്ഥിനിമാക്കു് ചേരാൻ ഒരു കാംപെററിററീവ് എക്സാമിനേഷൻ'ഉണ്ടു്. അതാതു് ഡിസ്ട്രിക്റ്റിലേ ഉദ്യോഗസ്ഥസംഘങ്ങളാണു് ഈ പരീക്ഷ നടത്തുന്നതു്. ഈ പരീക്ഷകൾ സാധാരണ സ്ക്കൂൾപരീക്ഷകളെക്കാൾ ഒരുവിധം കാഠിന്യമേറിയവ ആ യിരിക്കും. ഈ പരീക്ഷാവിജയം കൊണ്ടാണു സ്കോളർഷിപ്പു് നിർണ്ണയി ക്കുന്നതും. പരീക്ഷയുടെ കാഠിന്യംകൊണ്ടു വിജയികളുടെ എണ്ണവും കുറ ഞ്ഞിരിക്കും എന്നുപറയേണ്ടതില്ലല്ലോ. ഈ സ്കോളർഷിപ്പുകൾ അനേ കം അനേകം പാവപ്പെട്ട വിദ്യാർത്ഥികളെ യൂണിവേഴ്സിററികളിൽ പ്രവേ ശിക്കാൻ ശക്തരാക്കിയിട്ടുണ്ടു്. ദരിദ്രരായ ബാലികാബാലന്മാക്കും സർവ്വ കലാശാലകളിൽ പഠിക്കാൻ അവസരം നൽകണമെന്നു് ആഗ്രഹിച്ച ആളുകളുടെ ഔദാര്യത്തിൻെറ ഫലമത്രെ ഈ സ്കോളർഷിപ്പുകൾ.

സ്കോട്ട്ലണ്ടിലും ഇതുപോലെയുള്ള ഒരേർപ്പാട്ഉണ്ട്. അതിനു സ്കോളർഷിപ്പെന്നല്ല, 'ബഴെസറി' എന്നാണു പേര്. ഈ ബഴ്സെറിക്കുള്ള പരീക്ഷകൾ ക്ലാസുപരീക്ഷകളെക്കാൾ കുട്ടികളെസംഭ്രമിപ്പിക്കയും ആ സംഭ്രമം അധികംപേർക്കും തോൽവിക്കു കാരണമായിത്തീരുകയും ചെയ്യുന്നു.

ഇംഗ്ലീഷ്സ്കൂളുകളിൽ ഒരു പുതിയ സമ്പ്രദായം നടപ്പുണ്ട്. പ്രത്യേകം ചില സ്വാതന്ത്ര്യങ്ങളോ ഒഴിവുകളോ ഉപയോഗിക്കാൻ കെല്പുള്ളവർക്ക് അവ അനുവദിച്ചുകൊടുക്കുക എന്നുള്ളതാണ് അതു്. കുട്ടികളിൽ ശൈശവം മുതല്ക്കേ ചില വിഷയങ്ങളിൽ പ്രത്യേക വാസനയും സാമർത്ഥ്യവും കാണാറുണ്ടല്ലോ. അങ്ങിനെയുള്ള കുട്ടികളെക്കുറിച്ചു ക്ലാസു വാദ്ധ്യാന്മാർ ഹെഡ്മാസ്റ്ററെ അറിയിക്കും. ആ കുട്ടികൾക്കു മററു വിഷയങ്ങളിൽ മാത്രം ഉയന്നതരം ക്ലാസുകളിൽ പഠിപ്പിക്കുന്നതിനു ഹെഡ്മാസ്റ്റർ അനുവാദം നൽകും. അസാമാന്യ സാമർത്ഥ്യം കാണിക്കുന്ന കുട്ടികൾക്ക് ഇംഗ്ലീഷ്, കണക്ക്, സയൻസ്, കല എന്നീവിഷയങ്ങളിൽ പ്രത്യേക പാഠങ്ങൾ നൾകപ്പെടുന്നു.

ഇനി (ഹോളിഡേസ്) ഒഴിവു ദിവസങ്ങളെ കുറിച്ചുപറയാം. ഈ വിഷയത്തിൽ സ്കോട്ട്ലണ്ടിലും ഇംഗ്ലണ്ടിലും വ്യത്യാസം ഉണ്ട്. എന്നാൽ സാമാന്യമായി, ഈസ്റ്റർ, സമ്മർ, ക്രിസ്തുമസ്സ്, എന്നിങ്ങനെ ഇവ മൂന്നാണ്. ഈസ്റ്റർ ഒഴിവുകാലത്തിൻെറ ദൈർഘ്യം പത്തുദിവസവും സമ്മർ ഒഴിവുകാലം ഇംഗ്ലണ്ടിൽ നാലു ആഴ്ചയും സ്കോട്ട്ലണ്ടിൽ ഏഴാഴ്ചയും ആണ്. സ്കോട്ട്ലണ്ടിൽ ഇല്ലാത്ത വ്വിററ്സൻ എന്നൊരു ഒഴിവുകാലം ഇംഗ്ലണ്ടിൽ ഉണ്ട്. ഈ ഒഴിവുകാലം ഈസ്റ്ററിനും, സമ്മറിനും ഇടക്കാണ്. അതിൻെറ ദൈർഘ്യം ഏഴുദിവസമാണ്. ക്രിസ്തുമസ്സ് ഒഴിവിനു രണ്ടു വാരത്തേയ്ക്കാണു സ്കൂളുകൾ അടയ്ക്കുന്നതു്.

ഇംഗ്ലണ്ടിൽ ക്രിസ്തുമസ്സിനും സ്കോട്ട്ലണ്ടിൽ നവവഷദിനത്തിനുമാണു പ്രാധാന്യം. ഈ കാലത്തു്, കുട്ടികൾ സംഘടിച്ചു പലേ ആഘോഷങ്ങളും നടത്തുക പതിവാണ്.

അദ്ധ്യാപകരെ സ്കൂളിനു പുറത്തും അകത്തും ഒരുപോലെ ബഹുമാനിക്കുന്നതിനു ഇംഗ്ലീഷ്കുട്ടികളെ സദാ പഠിപ്പിക്കുന്നു. അതുപോലെ അവരുടെ പാഠശാലയേയും സ്നേഹിക്കുന്നതിനും ബഹുമാനിക്കുന്നതിനും അവർ പരിശീലിപ്പിക്കപ്പെടുന്നു. തൻെറ വിദ്യാലയത്തിൻെറ അന്തസ്സിനും അവസ്ഥയ്ക്കും ന്യൂനത വരുത്തുന്ന യാതൊന്നും അവർ സ്വാഭാവികമായിത്തന്നെ ചെയ്യുന്നതല്ല.



# അദ്ധ്യക്ഷപ്രസംഗം

(പി. ശങ്കരൻനമ്പ്യാർ എം. എ.)

## I

ഉദ്ദേശം ഇരുപതുകൊല്ലങ്ങളായി വിദ്യാഭ്യാസത്തോടു ബന്ധമുള്ള എന്നെ, ഈ കാൺഫറൻസിലെ അദ്ധ്യക്ഷനായി അവരോധിക്കുവാൻ ദയവുണ്ടായ പ്രവർത്തകന്മാരോടു് ഞാൻ ആദ്യമായി അകൈതവമായ കൃതജ്ഞത പ്രദർശിപ്പിച്ചുകൊള്ളുന്നു. ഈ വിദ്യാഭ്യാസസമ്മേളനാദ്ധ്യക്ഷപദവി, ഏററവും ബഹുമാനാർഹവും അഭിമാനനിദാനവും ആയ ഒരവകാശവിശേഷമായിട്ടാണു ഞാൻ പരിഗണിക്കുന്നതു്. അതിനാൽ അദ്ധ്യാപകന്മാരെ അഭിസംബോധനംചെയ്യാൻ എനിക്കു ലഭിച്ച സന്ദർഭം കൂടുതൽ സന്തോഷപ്രദമാണു്. ഇതിൽ സംബന്ധിക്കുവാൻ ഭാഗ്യമുണ്ടാകുന്നതുതന്നെ വളരെ ചാരിതാർത്ഥ്യജനകമാകുന്നു.

ഏതാദൃശങ്ങളായ സമ്മേളനങ്ങളുടെ പ്രയോജനങ്ങളേപ്പററി ഇവിടെ വിസ്തരിച്ചു് ഉപപാദിക്കേണ്ട ആവശ്യമുണ്ടെന്നു ഞാൻ ഗണിക്കുന്നില്ല. എങ്കിലും, ഏതു വ്യവസായത്തിനും സംഘടനാബലം വർദ്ധിപ്പിക്കാതിരുന്നാൽ വിജയം ദുഷ്കരമാണെന്നു പറയാതെ തരമില്ല. ഈ തത്വം അദ്ധ്യാപകന്മാർ അറിയുന്നുണ്ടെന്നുള്ളതിൻെറ പ്രത്യക്ഷലക്ഷ്യമാണു് ഈ മഹാസമ്മേളനം. അതിനാൽ ഇതു വളരെ ആശ്വാസപ്രദമാണു്. അദ്ധ്യാപകന്മാരുടെ കൂട്ടത്തിൽ, കാളേജുപ്രൊഫസറന്മാർ, ട്യൂട്ടറന്മാർ, ഹൈസ്കൂൾ ടീച്ചേഴ്സ്, മലയാളംപള്ളിക്കൂടംവാദ്ധ്യാന്മാർ, ഗ്രാൻറുസ്കൂൾ സാറന്മാർ മുതലായ പല തരക്കാരും ഉൾപ്പെട്ടിരിക്കുന്നു. മനുഷ്യസമുദായത്തിലെന്നപോലെതന്നെ അനർത്ഥകരങ്ങളും നിരർത്ഥകങ്ങളും ആയ ജാതിവ്യത്യാസങ്ങളും ഉച്ചനീചത്വങ്ങളും അദ്ധ്യാപകലോകത്തിലും പരിപാലിച്ചുവരുന്നതു സന്താപകരമാണു്. സുഖവാസത്തിനായി തയ്യാറാക്കിയ ഒരു മാളികയുടെ പല നിലകളേപ്പററി ഷെറിഡൻ ഒരു നാടകത്തിൽ വർണ്ണിച്ചിരിക്കുന്നു. അതുപോലെ അദ്ധ്യാപകന്മാർക്കും പല നിലകൾ കാണുന്നുണ്ടു്. ഒരേതൊഴിലിൽ ഏർപ്പെട്ടിരിക്കുന്ന അദ്ധ്യാപകന്മാർ, തങ്ങളുടെ ഇടയിൽ വിഭിന്നനിലകൾ പരിപാലിച്ചുവരുന്നതും ഉച്ചനീചത്വങ്ങൾ ഉണ്ടെന്നു പരിഗണിക്കുന്നതും കഷ്ടമാണു്. അവർ അന്ധമായ ആഭിജാത്യഭ്രമം തീരെ കൈവിടേണ്ട കാലം അതിക്രമിച്ചുകഴിഞ്ഞിരിക്കുന്നു. കാളേജുപ്രൊഫസറന്മാർ മിനുസപ്പണിയോടുകൂടിയ ചീനബ്ഭരണികളാണെങ്കിൽ അദ്ധ്യാപകന്മാർ ഏററവും ഉപയോഗമുള്ള മൺകുടങ്ങളാണു്. അദ്ധ്യാപകവൃത്തി

യുടെ ഔൽകൃഷ്ട്യത്തെ കീർത്തിച്ചു ഗാനം ചെയ്യാൻ ഞാൻ ഇപ്പോൾ ഉദ്ദേശിച്ചിട്ടില്ല. അദ്ധ്യാപകന്മാർ ഒരു കാലത്തു ജനപ്രമാണികളായിരുന്നു; അക്കാലമെല്ലാം പൊയി. ഇന്ന് അവരുടെ സ്ഥിതി വളരെ മോശമായിപ്പോയിട്ടുണ്ടെങ്കിലും—അവരുടെ അവകാശവാദങ്ങൾ കേവലം അരണ്യരോദനങ്ങൾ മാത്രമായിട്ടാണു പരിഗണിക്കപ്പെടുന്നതെങ്കിലും—തിരഞ്ഞെടുപ്പുകാലങ്ങളിൽ ഇന്നും അദ്ധ്യാപകന്മാരെക്കൊണ്ടു വളരെ പ്രയോജനം ഉണ്ടാകാറുള്ളതുകൊണ്ട് അവരെ വലിയ കാര്യമായിട്ടാണു ഗണിച്ചുവരുന്നതു്. എന്നാൽ ആ കാലം കഴിഞ്ഞാൽ—അവരെക്കൊണ്ടുള്ള ആവശ്യം തീർന്നാൽ—വെറും ചട്ടകപ്രായമായി ഗണിച്ച് അവരെ പുറത്തു തള്ളിക്കളയുന്നു. ഇന്നാകട്ടെ, മററുള്ളവരുടെ അനുകമ്പയ്ക്കും അവഹേളനത്തിനു പോലും പാത്രീഭവിച്ച് അദ്ധ്യാപകന്മാർ തീരെ അധഃപതിച്ചിരിക്കുന്നു. ഗുരുവിനെ പ്രത്യക്ഷദൈവമായിട്ടുപോലും പരിഗണിച്ചിരുന്നു. എങ്കിലും ഗുരുവിനെ തീരെ ലഘൂകരിച്ചിരിക്കുന്നു. അതിനുള്ള പ്രധാനകാരണം അദ്ധ്യാപകന്മാരുടെതന്നെ മനഃസ്ഥിതിയിൽ വന്ന വലിയ മാററമാണ്. ഗുരുകുലവാസസമ്പ്രദായത്തിൽ ശരിയായ പാണ്ഡിത്യം നേടി, ഭവണ്ടത്ര ശ്രദ്ധയും പ്രതിപത്തിയും പതിപ്പിച്ചു പണ്ടു ഗുരുക്കന്മാർ ശിഷ്യന്മാരെ അദ്ധ്യയനം ചെയ്യിച്ചുവന്നിരുന്നു. ഇന്നാകട്ടെ, തങ്ങളുടെ തൊഴിലിൽ വേണ്ടത്ര പാണ്ഡിത്യമോ സാമർത്ഥ്യമോ സമ്പാദിക്കുവാൻ അദ്ധ്യാപകന്മാർ വേണ്ടിടത്തോളം ശ്രദ്ധിക്കുന്നില്ല. തങ്ങൾക്കു ലഭിക്കുന്ന ശമ്പളം തുഛമാണെന്നുള്ള കാരണത്താലാണ് അവർ അശ്രദ്ധകാണിക്കുന്നതു്. ഇന്നാകട്ടെ ക്രമിക്കതക്ക വേല എന്ന മട്ടായിരിക്കുന്നു. അതിനാൽ, പൊതുജനങ്ങളും ഗവമ്മെണ്ടും അദ്ധ്യാപകന്മാരോടു പ്രദർശിപ്പിക്കുന്ന അവജ്ഞയും അനാദരവും അവഹേളനവും അവരുടെ പ്രവൃത്തിയുടെ പ്രത്യാഘാതം മാത്രമാണ്.

ഇതിനെല്ലാം പരിഹാരമായി പണ്ടത്തെ ഗുരുകുലവിദ്യാഭ്യാസസമ്പ്രദായത്തെതന്നെ നാം അംഗീകരിക്കേണ്ടതാണ്. പക്ഷേ, ഇന്നത്തെ പാശ്ചാത്യവിദ്യാഭ്യാസസമ്പ്രദായത്തേക്കൂടി അതോടുകൂടി ഇണക്കിച്ചേർക്കേണ്ടിയിരിക്കുന്നു. വിദ്യാത്ഥികൾക്കു താമസിച്ചു പഠിക്കുവാനുള്ള സൌകര്യങ്ങൾ വർദ്ധിപ്പിക്കേണ്ടതാണ്. ഓരോ വിദ്യാലയത്തോടും അനുബന്ധിച്ചു വിദ്യാത്ഥിസത്രങ്ങൾ ഉണ്ടായിരിക്കണം. അവ, ഉത്തമന്മാരായ അദ്ധ്യാപകന്മാരുടെ ശരിയായ മേൽനോട്ടത്തിൽ നടത്തണം. വിദ്യാത്ഥികളുടെ സ്വഭാവസംസ്കാരത്തിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കേണ്ടിയിരിക്കുന്നു. അവരുടെ ഇടയിൽ വദ്ധിച്ചുവരുന്ന സ്വാതന്ത്ര്യബോധം ദുസ്സ്വാതന്ത്ര്യപ്രകടനത്തിന് ഇടയാകാതെ സൂക്ഷിക്കേണ്ടതാണ്. അനാശാസ്യങ്ങളായ ബാഹ്യപ്രസക്തികൾക്കു വിധേയരാകാതെ വിദ്യാത്ഥികളെ അദ്ധ്യാപകന്മാർ സംരക്ഷിക്കണം. കാലത്തു പത്തു മണി മുതൽ

വൈകുന്നേരം നാലു മണി വരെ മാത്രം വിദ്യാർത്ഥികളുടെ മേൽനോട്ടം വഹിക്കുന്ന അദ്ധ്യാപകന്മാർ എത്ര ശ്രമിച്ചാലും അവരുടെ സ്വഭാവരൂപീകരണം ആശിക്കാവുന്നിടത്തോളം ആശാസ്യമാക്കാൻ വിഷമമാണ്. അതുകൊണ്ടു കാളേജുകളോടും മററു വിദ്യാലയങ്ങളോടും അനുബന്ധിച്ചു വിദ്യാർത്ഥിസത്രങ്ങൾ നിർമ്മിച്ച്, അവരുടെ സ്വഭാവം സംസ്കരിക്കുവാൻ ശ്രദ്ധ പതിപ്പിക്കേണ്ടതാണ്. വിദ്യാഭ്യാസത്തിന്റെ ആത്മാവ്, സ്വഭാവസംസ്കാരമാണ്. പക്ഷെ കേവലം ഉപദേശങ്ങളെക്കാൾ ജീവിതമാതൃകകളാണ് അദ്ധ്യാപകന്മാർ ശിഷ്യന്മാൎക്കു നൽകേണ്ടതു്. വിദ്യാർത്ഥികൾ മര്യാദയായി പെരുമാറാൻ ആദ്യമായി പഠിക്കണം. കുറെ അധികം പാഠങ്ങൾ പഠിച്ചതുകൊണ്ടു മാത്രം ശരിയായ വിദ്യാഭ്യാസമായി എന്നു പറയാൻ നിവൃത്തിയില്ല. വിദ്യാർത്ഥികളിൽ അബദ്ധമായ സ്വാതന്ത്ര്യബോധം വൎദ്ധിക്കുവാൻ ഇടവരരുതു്. സ്വാശ്രയബോധമില്ലാതെ, ദുസ്വാതന്ത്ര്യനിരതരായി വിദ്യാർത്ഥികൾ വളൎന്നു വരുന്നതു് ആപൽക്കരമാണ്. ധർമ്മപഥത്തിൽ നിന്നും വ്യതിചലിക്കാതെ, സ്ഥിരോത്സാഹത്തോടു കൂടി, സ്വാശ്രയബുദ്ധിയോടു കൂടി പ്രയത്നിച്ച് ജീവിതവിജയം സമ്പാദിക്കുവാൻ യുവതീയുവാക്കന്മാർ സന്നദ്ധരാകണം. സ്വഭാവസംസ്കാരം സിദ്ധിക്കാത്തവർ അഭ്യസ്തവിദ്യന്മാരല്ലതന്നെ. അദ്ധ്യാപകന്മാൎക്കു മാത്രമേ, വിദ്യാർത്ഥികളുടെ സ്വഭാവസംസ്കാരം വൎദ്ധിപ്പിക്കുവാൻ സാധിക്കുകയുള്ളു. അദ്ധ്യാപകന്മാരെ ബഹിഷ്കരിച്ചാലും ജ്ഞാനം സമ്പാദിക്കാം. എങ്കിലും സ്വഭാവരൂപീകരണംഅദ്ധ്യാപകരെക്കൂടാതെ സാദ്ധ്യമല്ല. അഭിമാനകരമായ വിധത്തിൽ സ്വഭാവസംസ്കരണം സിദ്ധിക്കണമെങ്കിൽ അദ്ധ്യാപകന്മാർ അത്യാവശ്യമാണ്. സ്വഭാവരൂപീകരണത്തിന് കേവലം ഉപദേശങ്ങൾ മാത്രം പര്യാപ്തങ്ങളല്ല. ഉത്തമങ്ങളായ മാതൃകകൾതന്നെ അദ്ധ്യാപകന്മാർ തങ്ങളുടെ ജീവിതത്തിൽ വിദ്യാർത്ഥികൾക്കു കാണിച്ചുകൊടുക്കണം. ശരിയായ അനുഭവബോദ്ധ്യമാണ് ശിഷ്യന്മാരിൽ ഉളവാക്കേണ്ടതു്. പ്രായം കൂടിയ വിദ്യാർത്ഥികൾ പ്രായം കുറഞ്ഞ വിദ്യാർത്ഥികൾക്കു മാതൃകയായി വൎത്തിക്കണം. കേവലം ഉപദേശം മാത്രം നിമിത്തം വിദ്യാർത്ഥികൾക്ക് സ്വഭാവസാത്വ്യം സിദ്ധിക്കയില്ല. മാതൃകാപരമായ ജീവിതചര്യതന്നെയാണ് ആവശ്യമായിട്ടുള്ളതു്. പുസ്തകപാരായണം കൊണ്ടു മാത്രം ഇതു് സിദ്ധിക്കുന്നില്ല. ഇന്നത്തെ വിദ്യാർത്ഥിലോകത്തിൽ നാനാവിധത്തിലുള്ള സ്വഭാവന്യൂനതകളും കാണുന്നുണ്ട്. ഒന്നാമതു് മര്യാദയായി പെരുമാറുവാൻ അവർ പരിശീലിച്ചിട്ടില്ല. ബിരുദധാരികളിൽ പോലും കണ്ടുവരുന്ന ഈ ന്യൂനത വളരെ അസഹനീയമായ മനോവേദനയെ ഉണ്ടാക്കുന്നതാണ്. രണ്ടാമതു് എന്തു തന്നെ സംഭവിച്ചാലും ധർമ്മപഥത്തിൽ നിന്നും അണു പോലും വ്യതിചലിക്കാതെ സാരമായ കാര്യമായാലും

നിസ്സാരമായ കാര്യമായാലും മനഃസാക്ഷിക്കനുസരിച്ച വിദ്യാർത്ഥികൾ സ്വകൃത്യങ്ങൾ നിർവ്വഹിക്കണം. ഇന്നത്തെ വിദ്യാർത്ഥികൾക്ക പണ്ടത്തെ ഗുരുകുലത്തിലെ ശിഷ്യന്മാരെപ്പോലെ ക്ഷോദക്ഷമതയൊ ക്ലേശസഹിഷ്ണുതയൊ ഇല്ലാതായിരിക്കുന്നു. തന്നത്താൻ ബുദ്ധിമുട്ടാൻ അവർ ഒട്ടും തയ്യാറാവുന്നില്ല. അദ്ധ്യാപകന്മാർ ഗുളികരൂപത്തിൽ നൽകുന്ന ജ്ഞാനശകലങ്ങളെ പരീക്ഷക്കടലാസുകളിൽ പകർത്തി എഴുതി യേനകേനപ്രകാരേണ പരീക്ഷകളിൽ പാസാകണമെന്നു മാത്രമാണ് ഇന്നത്തെ വിദ്യാർത്ഥികളുടെ പരമമായ ആഗ്രഹം. അവരുടെ ഇടയിൽ ഈ മനഃസ്ഥിതി മാറേറണ്ടതാണ്. അതിന് അദ്ധ്യാപകന്മാർ യത്നിക്കണം. പ്രാചീനകാലത്തു ശിഷ്യന്മാർ വളരെ ക്ലേശം സഹിക്കുവാൻ സന്നദ്ധരായിരുന്നു. ഗുരുകുലക്ലിഷ്ടതയെ അവർ സസന്തോഷം സ്വാഗതം ചെയ്തിരുന്നു. ഇന്നാകട്ടെ, വിദ്യാർത്ഥികൾ ഒട്ടും തന്നെ ബുദ്ധിമുട്ടാൻ തയ്യാറില്ല. എങ്കിലും ഫലം ഉടൻ തന്നെ ലഭിക്കണമെന്നാണ് അവരുടെ ആഗ്രഹം. എല്ലാക്കർമ്മങ്ങൾക്കും ഫലമുണ്ട്. എന്നാൽ ചില കർമ്മങ്ങളുടെ ഫലങ്ങൾ ഉടൻ തന്നെ ലഭിക്കുന്നവയായിരിക്കും; മററു ചിലവയുടെ ഫലങ്ങൾ വിദൂരസ്ഥങ്ങളായിരിക്കാം. എതായാലും ഫലാപേക്ഷയോടു കൂടി മാത്രം എപ്പോഴും വർത്തിക്കരുത്.

നാലാമതായി വിദ്യാർത്ഥികളുടെ കായികവിനോദങ്ങളിലാണ് ശ്രദ്ധപതിപ്പിക്കേണ്ടതു്. ഉരുണ്ടപന്തുകളെ നീണ്ടബാററുകൾകൊണ്ടു് അടിക്കുന്നതുകൊണ്ടുമാത്രം കായികവിനോദങ്ങളെക്കൊണ്ടു് ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന പ്രയോജനം ലഭിക്കുകയില്ല. വിനോദങ്ങൾമൂലം, Sportsman Spirit എന്നു് ഇംഗ്ലീഷിൽ പറയുന്ന സ്വഭാവവിശേഷണമാണു പ്രധാനമായി നമ്മുടെ വിദ്യാർത്ഥികളിൽ വദ്ധിച്ചുവരേണ്ടതു്. എങ്ങിനെയെങ്കിലും കളികളിൽ വിജയം നേടിയാൽ മാത്രം പോരാ. പ്രതിയോഗിയുടെ കാര്യംകൂടി അനുകമ്പാപൂർവ്വം വീക്ഷിക്കാറാക്കുന്ന—അഭിമാനകരമായും മാനമര്യാദയായും പെരുമാറാൻ ഇടയാക്കുന്ന—ബദ്ധവൈരികളിൽപോലും കാണപ്പെടുന്ന ഗുണഭാഗങ്ങളെ വിലമതിക്കാൻ തക്കവണ്ണം ഹൃദയവിശാലത ഉളവാക്കുന്ന—പരിശീലനം വിനോദങ്ങൾമൂലം ലഭിക്കണം. Play the game എന്നു് ഇംഗ്ലീഷിൽ പ്രയോഗിച്ചുവരുന്ന ശൈലിയുടെ അർത്ഥം, ശരിയായി മനസ്സിലാക്കി ജീവിതത്തിൽ വിവിധചര്യകളിലും പ്രയോഗിക്കുവാൻ വിദ്യാർത്ഥികൾ സമർത്ഥന്മാരാകണം. നിർഭാഗ്യവശാൽ ഇന്നു നാം നാലുപുറവും കാണുന്ന സ്പർദ്ധകളും മത്സരങ്ങളും വിദ്യാർത്ഥികൾ ശരിയായി വിനോദങ്ങളിൽ ഏർപ്പെട്ടു വേണ്ട പരിശീലനം സമ്പാദിച്ചാൽ തീർച്ചയായും തനിയെ ഇല്ലാതാകുന്നതാണ്. സമുദായമത്സരങ്ങളും കക്ഷിമത്സരങ്ങളും തന്മൂലം

നാമാവശേഷമാകും. അതു ഗണ്യമായ പുണ്യം ആണല്ലൊ. ചില Articles of Association (പ്രതിജ്ഞാവാചകങ്ങൾ) ഉണ്ടായിരിക്കണം. ഭിന്നസമുദായക്കാൎക്കോ ഭിന്നകക്ഷികൾക്കോ അവ, തരംപോലെ മാററാവുന്നവ ആകരുതു്. സത്യം എല്ലാവൎക്കും സത്യം തന്നെ ആയിരിക്കണം. അതു പലൎക്കും പല വിധത്തിൽ രൂപാന്തരപ്പെട്ടിരുന്നുകൂടാ. ആടിനെ പട്ടിയാക്കുന്ന ഇന്നത്തെ രീതികൾ വൎജ്ജ്യങ്ങളാണു്. വിദ്യാൎത്ഥികൾ പരിദൂഷണപ്രസക്തരാകാതെ തങ്ങളുടെ വിശ്രമവേളകളെ ശരിയായി വിനിയോഗിക്കുന്നുണ്ടോ എന്നു് അദ്ധ്യാപകന്മാർ ആരാഞ്ഞറിയണം. ഒരുത്തന്റെ സ്വഭാവം അവന്റെ സുഹൃത്തുക്കളാരാണെന്നറിഞ്ഞു ശരിയായി നിശ്ചയിക്കാം. A man is known by the company He keeps എന്നു് ഇംഗ്ലീഷിൽ ഒരു മഹദ്വചനമുണ്ടു് അതുപോലെ ഒരുത്തൻ തന്റെ വിശ്രമവേളകളെ ഉപയോഗിക്കുന്ന രീതിയിൽനിന്നും അവന്റെ സ്വഭാവവും നിശ്ചയിക്കാം. വിശ്രമവേളകളെ, വിനോദം, പ്രയോജനം, ലോകോപകാരം ഇവയ്ക്കായി വിനിയോഗിക്കാവുന്നതാണു്.

പരീക്ഷകൾക്കു കൂടുതൽ പ്രാധാന്യം നൽകുന്ന ഇന്നത്തെ വിദ്യാഭ്യാസരീതിതന്നെ മാറിയാൽമാത്രമേ ഗുണമുണ്ടാകയുള്ളു. പരീക്ഷകൾതന്നെ വേണ്ടെന്നുവെച്ചാൽ അത്രയും നന്നായി. ഇന്നത്തെ പരീക്ഷാസമ്പ്രദായംമൂലം ജനങ്ങൾക്കു തട്ടിയിരിക്കുന്ന കോട്ടം വിദ്യാഭ്യാസപ്രവൎത്തകന്മാർ ശരിയായി മനസ്സിലാക്കുന്നുണ്ടോ എന്നു സംശയമാണു്. അതു വിദ്യാഭ്യാസവൃക്ഷത്തിന്റെ നാരായവേരിനെ അറത്തുമുറിച്ചിരിക്കുന്നു. കുട്ടികൾക്കു വാസനയുള്ള പ്രത്യേക വിഷയങ്ങളിൽ നല്ല പാണ്ഡിത്യവും മററു വിഷയങ്ങളിൽ സാമാന്യപാണ്ഡിത്യവും ഉണ്ടാകത്തക്ക വിധത്തിലുള്ള പ്രാചീന ഗുരുകുലസമ്പ്രദായത്തേയോ ഡാൾട്ടൻ പ്ലാൻ എന്ന പുതിയ പേരിനാൽ അറിയപ്പെടുന്ന പാശ്ചാത്യരീതിയേയോ ഏതിനേയെങ്കിലും അംഗീകരിച്ചാൽ മതി.

വിദ്യാൎത്ഥികൾക്കു പാണ്ഡിത്യം സമ്പാദിക്കുവാൻ സമയവും സൌകൎയ്യവും നൽകണം. മലയാളത്തിൽ മിടുക്കനായ ഒരു വിദ്യാൎത്ഥിക്കു ഒരു പക്ഷെ കണക്കിൽ പരുങ്ങലായിരിക്കാം. മലയാളത്തിൽ 90% മാൎക്കു വാങ്ങിച്ച ഒരുവനു കണക്കിൽ 10% മാത്രമേ കിട്ടിയുള്ളുവെന്നു വരാം. അവനു് എന്തുകൊണ്ടു ക്ലാസ്സുകയററം കൊടുത്തുകൂടാ. ഓരോ വിഷയത്തിനും പ്രത്യേകം കക്ഷ്യകൾ വേണം. മലയാളത്തിൽ ഉയൎന്ന മാൎക്കു വാങ്ങിച്ച വിദ്യാൎത്ഥിയെ മലയാളകക്ഷ്യയിലും കണക്കിൽ ഉയൎന്നമാൎക്കു വാങ്ങിയവനെ കണക്കു കക്ഷ്യയിലും ചേൎക്കണം. ഇപ്പോഴത്തെ ബിരുദദാനസമ്പ്രദായവും സംത്യജിക്കേണ്ടതാണു്. അവ ജോലിക്കു പ്രതിബന്ധങ്ങളായിട്ടാ

ണ് ഇപ്പോഠം പരിണമിച്ചിരിക്കുന്നതു്. ജോലിയുടെ മാഹാത്മ്യം ശരിയായി മനസ്സിലാക്കപ്പെടുന്നില്ല. ബി. എ., എം. എ. മുതലായ പരീക്ഷകളിൽ ജയിച്ചവർ എങ്ങിനേയാണു സാധാരണക്കാരേപ്പോലെ വേല ചെയ്യുന്നതു്.?

ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായം തൊഴിലില്ലായ്മയ്ക്കു ഹേതുവാണെന്നു പറയുന്നതു കേവലം നിരൎത്ഥകമാണ്. ആ അഭിപ്രായം അബദ്ധജടിലമാണ്. വിദ്യാഭ്യാസം ചെയ്തവൎക്കു തൊഴിലുണ്ടാക്കിക്കൊടുക്കാമെന്ന് ആരാണ് ഏററുപറഞ്ഞതു്? അതാണോ വിദ്യാഭ്യാസത്തിൻെറ ഉദ്ദേശം. സംസ്കാരമാണു വിദ്യാഭ്യാസത്തിൻെറ പരമപ്രയോജനം. Education for Education sake എന്നുള്ളതാണ് ഏററവും ശരിയായിട്ടുള്ളതു്. വിദ്യാഭ്യാസോദ്ദേശ്യം തൊഴിൽ സമ്പാദനമല്ലെന്നു ധരിച്ചാൽ മാത്രം മതി. സാമ്പത്തികാധഃപതനത്തിൻെറ നിവാരണത്തിനു ജനനനിയന്ത്രണം പരിഹാരമായി നിൎദ്ദേശിക്കപ്പെടുന്നതുപോലെ തൊഴിലില്ലായ്മയുടെ പരിഹാരത്തിനു വിദ്യാഭ്യാസംതന്നെ നിയന്ത്രിച്ചു വേണ്ടെന്നു വെക്കുന്നതു ഒരിക്കലും ശരിയല്ല. പ്രകൃതിനിയമങ്ങളെ ലംഘിക്കുവാൻ സാദ്ധ്യമല്ല. അഭ്യസ്തവിദ്യനായ തൊഴിലാളിയും അനഭ്യസ്തവിദ്യനായ തൊഴിലാളിയുംതമ്മിൽ വളരെ വ്യത്യാസമുണ്ടു്. വിദ്യാഭ്യാസത്തിൻെറ പരമോദ്ദേശ്യം സംസ്കാരമാണ്; തൊഴിൽസമ്പാദനമല്ല.

ഇതു് കേവലം ആദൎശം മാത്രമല്ല. നമ്മഠം ഒരിക്കൽ കാണുന്ന സ്വപ്നങ്ങളാണ് പ്രവൃത്തിരൂപത്തിൽ പരിണമിക്കുന്നതു്. അതുകൊണ്ടു് വിദ്യാലയങ്ങളും അഭ്യസ്തവിദ്യരും വൎദ്ധിക്കണം. അദ്ധ്യാപകന്മാരെ പഴിക്കുന്നതു് ശരിയല്ല. ഇന്നത്തെ പരിതഃസ്ഥിതികളിൽ അവർ നിരാശാവശംവദരാകരുതു്. അവർ സംഘടനയും പാണ്ഡിത്യവും പരിശീലനവും സമ്പാദിച്ചു് തങ്ങളുടെ തൊഴിൽ ചെയ്യുകയും കൎത്തവ്യങ്ങഠം നിറവേററുകയും ചെയ്താൽ അവൎക്കു വിജയം സുനിശ്ചിതമാണ്. അദ്ധ്യാപകന്മാരുടെ സകല പരിശ്രമങ്ങഠക്കും ഞാൻ ഹൃദയപൂൎവ്വം വിജയം ആശംസിച്ചുകൊള്ളുന്നു.

* ചേൎത്തല അദ്ധ്യാപക കാൺഫറൻസിൽ നടത്തിയ അദ്ധ്യക്ഷപ്രസംഗം.



# അദ്ധ്യക്ഷപ്രസംഗം

( എം. രാമവൎമ്മത്തമ്പാൻ ബി. ഏ., എൽ. ടി. )

## II

ഇപ്രകാരമുള്ള മഹാസമ്മേളനങ്ങളിലെ പ്രസംഗമഞ്ചങ്ങളിൽ എന്നെപ്പോലെയുള്ള വൃദ്ധന്മാരേക്കൂടി കയററി ബുദ്ധിമുട്ടിക്കുന്നതു കുറെ കഷ്ടമാണെന്നു പറയാതെ നിവൃത്തിയില്ല. എങ്കിലും ഒരു വൃദ്ധനുകൂടി മാന്യസ്ഥാനം നൽകി ബഹുമാനിച്ചതിനു ഞാൻ പ്രവൎത്തകന്മാരോടു നന്ദി പറഞ്ഞുകൊള്ളുന്നു. പരേതനായ മാർലിപ്രഭു ലോകത്തിൽ രണ്ടുതരം വിഡ്ഢികളുണ്ടെന്നാണ് ഒരിക്കൽ പറഞ്ഞിട്ടുള്ളതു്. ഒന്ന്, ഗുണദോഷിക്കുന്നവരും, രണ്ടു ഗുണദോഷം കേട്ടനടക്കാത്തവരും. അതുകൊണ്ടു് അദ്ധ്യക്ഷൻെറ നിലയിൽ ഞാനൊന്നും ഗുണദോഷിക്കാൻ ഭാവിച്ചിട്ടില്ല. അപ്പോൾ നിങ്ങളാരും വിഡ്ഢികളാകയുമില്ലല്ലൊ. എന്നാൽ നിങ്ങളോട് എനിക്കു ചില സംഗതികൾ പറയാനുണ്ടു്. അവയേപ്പററി നല്ലപോലെ ചിന്തിച്ചു നിങ്ങൾ വേണ്ടതു ചെയ്താൽ കൊള്ളാം. ഇന്നത്തെ വിദ്യാൎത്ഥികൾ ഭാവിപൌരന്മാരാണു്. ലോകത്തിൻെറ അഭിവൃദ്ധിയും അധഃപതനവും പ്രധാനമായി അവരെയാണു സമാശ്രയിച്ചിരിക്കുന്നതു്. അതിനാൽ ഇന്നത്തെ വിദ്യാൎത്ഥികളെ ഭാവിയിലെ ഉത്തമപൌരന്മാരാക്കുവാൻ ചുമതലപ്പെട്ട അദ്ധ്യാപകന്മാരുടെ ഭാരം ഗൌരവമേറിയതാണു്. ഭൂതകാലംകൊണ്ടോ വൎത്തമാനകാലംകൊണ്ടോ വലിയ ഫലമുണ്ടാകാനില്ല. ഭാവിയേപ്പററി സങ്കല്പിക്കാൻ അദ്ധ്യാപകന്മാൎക്കു സാമൎത്ഥ്യമുണ്ടായിരിക്കണം. അതില്ലാത്തവർ അദ്ധ്യാപകവൃത്തിക്കു അശക്തരും അയുക്തരും ആയിരിക്കുന്നതാണു്. എച്ച്. ജി. വെൽസ് എന്ന സുപ്രസിദ്ധ ഇംഗ്ലീഷ് ഗ്രന്ഥകാരൻ "ഈ ജീവിതംകൊണ്ടു നാം എന്തു ചെയ്യണം" എന്ന പേരിൽ ഒരു ചെറുഗ്രന്ഥമെഴുതിയിട്ടുണ്ടു്. അതു വായിച്ചപ്പോൾ വൃദ്ധനായ എനിക്കുകൂടി അടിമുതൽ മുടിവരെ ഞരമ്പു വിറച്ചു. നാം ഇന്നു കാണുന്ന സാമ്പത്തികസ്ഥിതികളും സാമുദായികഗതികളും ഭരണരീതികളും കേവലം താല്ക്കാലികങ്ങൾ മാത്രമാണു്; മാറിമാറിക്കൊണ്ടിരിക്കുന്നവയാണു്. അതുകൊണ്ടു് ഇന്നത്തെ വിദ്യാർത്ഥികൾ ഭാവികാലത്തു പൌരന്മാരായിത്തീരുമ്പോൾ, അവരുടെ പരിതസ്ഥിതികൾ ഇന്നത്തേക്കാൾ തുലോം വിഭിന്നങ്ങളായിരിക്കുമല്ലൊ. അതിനാൽ ഇന്നത്തെ വിദ്യാർത്ഥികളെ, പൌരധൎമ്മം അനുഷ്ഠിക്കുവാൻ സജ്ജരും പ്രാപ്തരും ആക്കേണമെങ്കിൽ, ഭാവിയെപ്പററി ശരിയായി സങ്കല്പിക്കാൻ വേണ്ട ശേഷിയും ശേമുഷിയും അദ്ധ്യാപകന്മാൎക്കു് അത്യന്താപേക്ഷി

ങ്ങളാണ്. അങ്ങിനെ ഭാവിയെപ്പററി ശരിയായി സങ്കല്പിച്ച്, നല്ലപോലെ പഠിച്ച്, അദ്ധ്യേതാക്കളെ വേണ്ടവണ്ണം പഠിപ്പിക്കുവാൻ സന്നദ്ധതയും ത്രാണിയും ഉള്ള അദ്ധ്യാപകന്മാർ ഇന്നുണ്ടോ എന്നാണു പ്രസ്തുത ഗ്രന്ഥത്തിൽ അദ്ദേഹം ചോദിക്കുന്നത്. അപ്രകാരമുള്ളവർ സുദുർല്ലഭമാണെന്നുകണ്ടു് അദ്ദേഹം നിരാശാവശംവദനാകുകയാണു ചെയ്യുന്നതു്.

അദ്ധ്യാപകന്മാരായ നാം ഒരു കാൺട്രാക്റ്റിൽ ഏറെപ്പെട്ടിരിക്കുന്നവരാണ്. ജനങ്ങളിൽനിന്നും കരം പിരിച്ചെടുക്കുന്ന ഗവമ്മെണ്ടിന് അവരെ ശരിയായി വിദ്യാഭ്യാസം ചെയ്യിക്കേണ്ട കടമയുണ്ട്. അതിനുവേണ്ടിയാണു ഗവമ്മെണ്ടിൽനിന്നും അദ്ധ്യാപകന്മാരെ നിയമിച്ചിരിക്കുന്നതു്. പ്രതിഫലമായി നമുക്കു ലഭിക്കുന്ന ശമ്പളം തുഛമാണെങ്കിലും പറയുന്ന വേല ചെയ്യാമെന്നാണു നാം ഏററിരിക്കുന്നതു്. നമ്മുടെ ശമ്പളം വദ്ധിപ്പിക്കണമെന്നാണു നാം ആഗ്രഹിക്കുന്നതും വാദിക്കുന്നതും. തീർച്ചയായും നമുക്ക് അതിന്ന് അഹ്തയും അവകാശവും ഉണ്ട്. എങ്കിലും ഗവമ്മെണ്ടു നമ്മുടെ ശമ്പളം കൂട്ടാത്തതുകൊണ്ടു് "ആട്ടെ, പഠിപ്പിച്ചേക്കാം" എന്ന മനസ്ഥിതിയാണു നമുക്കുണ്ടാകുന്നതെങ്കിൽ അതു കരാർലംഘനമല്ലേ? അതു മാനമാണോ? മര്യാദയാണോ? ഭംഗിയാണോ? പൌരുഷമാണോ? തീർച്ചയായും നാം പ്രതിഫലത്തിനു മത്സരിക്കണം. പ്രക്ഷോഭണം നടത്തണം. പൌരുഷത്തോടുകൂടി ഗവമ്മെണ്ടിനോടും മാനേജ്മെൻറിനോടും മത്സരിക്കണം. ന്യായമായും നിരന്തരമായും പ്രക്ഷോഭണം നടത്തണം. അല്ലാതെ, നമ്മെ ഏല്പിച്ചിരിക്കുന്ന വിദ്യാത്ഥികളെ യാതൊന്നും പഠിപ്പിക്കാതെ, കരാർലംഘനം ചെയ്തു് അവരുടെ ബാല്യത്തെ പാഴാക്കിക്കളയുക, ഇതു മാനമല്ല; മര്യാദയല്ല. അധമ്മമാണ്; അപൌരുഷമാണ്. ശമ്പളം വദ്ധിപ്പിക്കേണ്ടകാര്യത്തിൽ, "നിങ്ങളുടെ ചരക്കു കാണിക്കിൻ; അതിനുള്ള വില തരാമെന്നാണു ഗവമ്മെണ്ടു പറയുന്നതു്." "മുൻപേതന്നെ വില തന്നാൽ ഞങ്ങളുടെ ചരക്കു കാണിക്കാം" എന്നാണ് അദ്ധ്യാപകന്മാരുടെ മനോഭാവം. ഇങ്ങനെയായാൽ കച്ചവടം സാദ്ധ്യമാണോ?

അദ്ധ്യാപകന്മാർ എപ്പോഴും തങ്ങളുടെ ജ്ഞാനം വദ്ധിപ്പിച്ചുകൊണ്ടിരിക്കണം. ദിവസവും തയ്യാറായിട്ടുവേണം അവർ ക്ലാസ്സിലേക്കു പോകുവാൻ. അഷ്ടവൈദ്യന്മാരെന്നു സുപ്രസിദ്ധന്മാരായ മൂസ്സതന്മാർ അഷ്ടാംഗഹൃദയം നിത്യപാരായണം ചെയ്യാറുണ്ടെന്നാണു കേട്ടിട്ടുള്ളതു്. ഓരോ തവണ കഴിയുംതോറും, തന്മൂലം പൂവ്വാധികം ജ്ഞാനസമ്പാദനത്തിന് ഇടവരുന്നു. പരേതനായ ഭാഷ്യം അയ്യങ്കാർ ദിവസവും സിവിൽ പ്രൊസീഡിയർകോഡ് പഠിക്കാതെ കോടതിയിൽ പോകാറില്ലായിരുന്നുവത്രെ. ഓരോ ദിവസം കഴിയുംതോറും പുതിയ പുതിയ നിയമവ്യാഖ്യാനം തോന്നി

യാൽ അതു തന്റെ കക്ഷികൾക്കു ഗുണകരമാണല്ലൊ എന്നാണു് അദ്ദേഹം അഭിപ്രായപ്പെട്ടിരുന്നതു്. അതുപോലെ സകല അദ്ധ്യാപകന്മാരും അവരുടെ ജ്ഞാനം വൎദ്ധിപ്പിക്കുന്നതിനും തങ്ങളുടെ നിത്യത്തൊഴിലിൽ അഭ്യാസവും പരിചയവും പരിശീലനവും നേടുന്നതിനും അശ്രാന്തം പരിശ്രമിക്കേണ്ടതാണു്. ജ്ഞാനം സമ്പാദിച്ചു വൎദ്ധിപ്പിക്കുന്നതിനും തൊഴിൽ നന്നാക്കുന്നതിനും അക്ഷീണമായി യത്നിക്കേണ്ടതാകുന്നു. രാജാ സർ. ടി. മാധവരായർ തിരുവിതാംകൂർ ദിവാനായിരുന്നകാലത്തു് അദ്ധ്യാപകന്മാരുടെ കുറഞ്ഞ ശമ്പളം കേവലം മൂന്നോ അഞ്ചോ രൂപമാത്രമായിരുന്നു. അതു വൎദ്ധിപ്പിച്ചു വൎദ്ധിപ്പിച്ചു് ആണു് ഇന്നത്തെ തോതിൽ എത്തിയിരിക്കുന്നതു്. ഇങ്ങനെ കൂടാനുള്ള കാരണം നമ്മുടെ പൂൎവ്വികന്മാർ ചെയ്തുപോന്ന ഉത്തമസേവനമല്ലെ എന്നു നാം ഓൎക്കേണ്ടതാണു്. അതുപോലെ അദ്ധ്യാപകന്മാരായ നാമും നമ്മുടെ പ്രവൃത്തിഗുണംകൊണ്ടാണു ശമ്പളം കൂട്ടിവാങ്ങാൻ കൂടുതൽ ശ്രമിക്കേണ്ടതു്.

Teachers are the residuary legatees of un-discharged obligations എന്നു് ഇംഗ്ലീഷിൽ ഒരു മഹദ്വചനമുണ്ടു്. അന്യന്മാർ ചെയ്തുതീൎക്കാത്ത കൎത്തവ്യങ്ങളെല്ലാം ചെയ്തുതീൎക്കുവാൻ പരമ്പരാഗതമായ അവകാശം അദ്ധ്യാപകരിലാണത്രേ ലയിച്ചിരിക്കുന്നതു്. പ്രായം ചെന്നവരേയും കൂലിവേലക്കാരേയും നിരക്ഷരകുക്ഷികളേയും എന്നുവേണ്ട സകലമാനപേരേയും വിദ്യാഭ്യാസം ചെയ്യിക്കേണ്ടതു് അദ്ധ്യാപകന്മാരുടെ കൎത്തവ്യമായിട്ടാണു പരിണമിച്ചിരിക്കുന്നതു്. ഇന്നു രാജ്യത്തെ ബാധിച്ചിരിക്കുന്ന തൊഴിലില്ലായ്മയ്ക്കും അദ്ധ്യാപകന്മാരാണത്രേ ഉത്തരവാദികൾ. അതിനും അവരേയാണു പഴിപറയുന്നതു്. തൊട്ടതിനും പിടിച്ചതിനും ഒക്കെ അവരാണത്രേ ഉത്തരവാദികൾ. എന്നുവേണ്ട ചേൎത്തലതാലൂക്കിലെ കൊതുകിനും മന്തിനും കൂടി അദ്ധ്യാപകന്മാരുത്തരവാദികളെന്നാണു ജനങ്ങൾ ധരിച്ചുവെച്ചിരിക്കുന്നതു്. ഇവയെല്ലാം തെററിദ്ധാരണകളാണെന്നും അവ മാററേണ്ടതാണെന്നും പൊതുജനങ്ങളെ പഠിപ്പിക്കാനെങ്കിലും ഇന്നത്തെ അദ്ധ്യാപകന്മാൎക്കു കടമയുണ്ടല്ലൊ.

നാം ഭാവിയെപ്പററി ശരിയായി സങ്കല്പിക്കണം. ലോകസൌഭ്രാത്രം വളൎത്തേണ്ടതു നമ്മുടെ കൎത്തവ്യമാണു്. എന്നാൽ ഇന്നു വിദ്യാലയങ്ങളിൽ നടത്തുന്ന ചരിത്രപാഠങ്ങൾമൂലം അതാതു രാജ്യക്കാരിൽ അനാശാസ്യമായ സ്വദേശാഭിമാനം വൎദ്ധിക്കാൻ മാത്രമാണു് ഇടവരുന്നതു്. ഓരോ രാജ്യക്കാരും അവരവരുടെ രാജ്യം ഉത്തമമാണെന്നും മററുള്ളവയെല്ലാം മോശമാണെന്നും ഉള്ള ഒരു ധാരണയാണു് അതാതിലെ കുട്ടികളിൽ ഉണ്ടാകുന്നതു്. അന്യോന്യബഹുമാനം വൎദ്ധിക്കുവാൻ ഇടവരുത്തുന്നില്ല. ഇ

ന്നത്തെ സാഹിത്യപഠനം മൂലവും സങ്കുചിതബുദ്ധി വളൎത്തുകയാണ ചെയ്യുന്നതു്. കാളിദാസൻ ലോകോത്തരമഹാകവിയാണെന്നാണ നാം പഠിപ്പിക്കുന്നതു്. ഷേക്സ്പിയർ മുതലായ വിദേശകവികളുടെ മാഹാത്മ്യം നാം വേണ്ടപോലെ വെളിപ്പെടുത്തുന്നില്ല. ഇതു സങ്കുചിതമായ ദേശാഭിമാനത്തിൻെറ ഫലമാണ്. നാം സാൎവ്വത്രികത്വം ദീക്ഷിക്കുന്നില്ല. ലോകത്തെ ഒന്നാകെ വീക്ഷിക്കുവാൻ നാം സന്നദ്ധരാകുന്നില്ല. ഇവയെല്ലാം അദ്ധ്യാപകന്മാരായ നാം അറിഞ്ഞനുഷ്ഠിച്ചില്ലെങ്കിൽപിന്നെ ആരാണ് അങ്ങിനെ ചെയ്യുന്നതു്?.

ഇപ്പോഴത്തെ കരിക്കുലം പോരെന്ന് എന്തുകൊണ്ടു് അദ്ധ്യാപകന്മാർ വാദിക്കുന്നില്ല? കിൻറർഗാട്ടൻ രീതി എന്തുകൊണ്ടു് നിങ്ങൾ സ്വീകരിക്കുന്നില്ല? ചെറുകുട്ടികളെ കാലത്തും വൈകുന്നേരവും പഠിപ്പിക്കുന്നതാണ കൂടുതൽ ഫലപ്രദമെന്നു നിങ്ങൾ എന്തുകൊണ്ടു വാദിക്കുന്നില്ല? നിങ്ങളെ ഏല്പിച്ചിരിക്കുന്ന ചെറുപൈതങ്ങളുടെ ജീവിതത്തെ നിങ്ങളെന്തിനു നിഷ്പ്രഭമാക്കിക്കളയുന്നു?

ഇന്നത്തെ അദ്ധ്യാപകനെ ബാററിതീൎന്ന ഒരു പഴഞ്ചൻമോട്ടാർവണ്ടിയോടു് ഇന്നലെ അദ്ധ്യക്ഷൻ ഉപമിച്ചു പ്രസംഗിക്കുന്നതുകേട്ടു. മോട്ടാർവണ്ടിക്കു Spirit ഒഴിച്ചാൽ ഗുണമുണ്ടാകും. അതുപോലെ നിങ്ങൾക്കും ഒരു പുതിയ സ്പിരിട്ട് വേണ്ടതാണ്. പരമാൎത്ഥംപറഞ്ഞാൽ, ഇന്നത്തെ വിദ്യാഭ്യാസമോട്ടാർവണ്ടിയുടെ കേടുതീൎത്താക്കിയാൽ പോരാ; അതു് മുഴുവൻ അഴിച്ചുമാററുകതന്നെ വേണം. വിദ്യാഭ്യാസത്തിൽ സമൂലപരിവൎത്തനം വരുത്തിയാൽ മാത്രമേ മതിയാകയുള്ളു.

സാഹിത്യപാരായണം ചെയ്യാതേയും നിത്യവും വേണ്ടപോലെ തയ്യാറാകാതേയും ക്ലാസ്സിൽ പോകുന്ന അദ്ധ്യാപകന്മാർ പല്ലുതേയ്ക്കാതേയും കുളിക്കാതേയും ക്ഷേത്രത്തിൽ പ്രവേശിക്കുന്ന ബ്രാഹ്മണരെപ്പോലെയാണ്. കവിതയും ഫലിതവും എപ്പോഴും പുത്തനായിരിക്കേണ്ടതുപോലെതന്നെ അദ്ധ്യയനരീതികളും എപ്പോഴും പുത്തനായിരിക്കണം. അദ്ധ്യാപകന്മാർ മുൻപറഞ്ഞ കാൎയ്യങ്ങളിൽ വേണ്ടപോലെ ശ്രദ്ധിക്കാത്തപക്ഷം അവരുടെ ശമ്പളം ഇപ്പോഴത്തേക്കാൾ കുറച്ചുകളയും!

നമ്മുടെ മലയാളം പള്ളിക്കൂടങ്ങളിൽ ഉത്തമന്മാരായ പല അദ്ധ്യാപകന്മാരും ഉണ്ടെന്നു് എനിക്കനുഭവപ്പെട്ടിട്ടുണ്ടു്. അവരിൽ ധാരാളം നവരത്നങ്ങൾ ഉണ്ടു്. പക്ഷെ, ഇപ്പോൾ അവൎക്കു് ശരിയായ കാന്തിയും ശോഭയും ഇല്ലാത്തതിനാൽ മതിയായ വിലകല്പിക്കുന്നില്ല. അതിനാൽ ആ നവരത്നങ്ങൾക്കു് ശാണഘൎഷണംമൂലം സഹജമായ കാന്തിയും ശോഭയും വൎദ്ധിപ്പിക്കണം.

ഒന്നും രണ്ടും ക്ലാസ്സുകൾ പത്തുമണിക്കുമുമ്പുതന്നെ പഠിപ്പിക്കാം. നേരത്തേ ക്ലാസ്സുകൾ വിടുകയും ചെയ്യാം. കൊച്ചുകുട്ടികളല്ലേ? അവരെ ഒരു സ്ഥലത്ത് അധികം നേരം കെട്ടിയിടുന്നതു കഷ്ടമല്ലേ? അങ്ങിനേയാ യാൽ അദ്ധ്യാപകന്മാൎക്കു നൽകുന്ന ജോലി മതിയായില്ലെന്നാണു ചില അധികാരികളുടെ അഭിപ്രായം. അദ്ധ്യാപകന്മാരെക്കൊണ്ടു കൂടുതൽ വേ ലചെയ്യിച്ചാൽ വലിയ ഫലമുണ്ടാകയില്ല. ഒരിക്കൽ ഒരു തേനീച്ചവിദ ഗ്ദ്ധൻ രാത്രിയിൽ ഗ്യാസ്‌ലൈററു വെച്ചും തേനീച്ചകളിൽനിന്നും തേൻ ശേ ഖരിക്കാൻ ശ്രമിച്ചു. പകലെല്ലാം പണിപ്പെട്ട അവ, രാത്രിയിലും ഗ്യാ സ്‌ലൈററുമൂലം പകലാണെന്നുകരുതി വേലചെയ്തു. ഒടുക്കം അധികം താ മസിയാതെ അവയെല്ലാം ചത്തുപോയി. അതുപോലെ അദ്ധ്യാപകന്മാ രെക്കൊണ്ടു് ആവുന്നതിലധികം വേലചെയ്യിച്ചാൽ അവർ അകാലമരണം പ്രാപിച്ചുപോകും.

ഇന്നു നിങ്ങൾ പഠിപ്പിക്കുന്ന ചെറുവിഗ്രഹങ്ങൾ ഒരുകാലത്തു് മഹാ കേമന്മാരായേക്കാം. നിങ്ങളുടെ ബുദ്ധിമോശംകൊണ്ടോ ശ്രമക്കുറവുകൊ ണ്ടോ അവർ പാഴായിപ്പോകാൻ ഇടവരരുതു്. ഇതൊന്നും ഉപദേശമല്ല. ഞാൻ ഉപദേശിക്കാൻ ഭാവിക്കുന്നില്ലെന്നു നേരത്തേതന്നെ പറഞ്ഞല്ലോ. ഇതു് അദ്ധ്യാപകന്മാരോടുള്ള ഒരു സഹകാൎയ്യംമാത്രം. തങ്ങളുടെ കൎത്തവ്യം ശരിയായി നിറവേററുന്നുണ്ടോ എന്നു് അവർ നെഞ്ചത്തു കൈവച്ചു പരി ശോധിച്ചുനോക്കണം. നിങ്ങൾ നിങ്ങളുടെ ആവശ്യങ്ങളും അവകാശങ്ങ ളും അറിഞ്ഞു്, അവശതകൾ പരിഹരിച്ചു് മാതൃകാദ്ധ്യാപകന്മാരായി പ രിശോഭിക്കുവാൻ നിങ്ങൾക്കു് സന്മനസ്സും ധൈൎയ്യവും ഉണ്ടാകുമാറാകട്ടെ.

---

* ചേൎത്തല അദ്ധ്യാപക കാൺഫറൻസിൽ നടത്തിയ അദ്ധ്യക്ഷപ്രസംഗസംഗ്രഹം.



# പാഠക്കുറിപ്പ് *

| | |
|---|---|
| ക്ലാസ്സ്:— | 4. |
| വിഷയം:— | കണക്ക്. |
| ഭാഗം:— | ഭിന്നസംഖ്യ ആദ്യപാഠം |
| സമയം:— | മുപ്പതു മിന്നിട്ട് |
| മുന്നറിവ്:— | ചക്രം, അരച്ചക്രം, കാൽചക്രം ഇവയെസംബന്ധിച്ചുള്ള അറിവ് |
| ഉപകരണങ്ങൾ:— | നാണയങ്ങൾ, കടലാസുകൾ മററു സാധാരണ ഉപകരണങ്ങൾ |
| തിയ്യതി:— | 29—7—1111. |
| അദ്ധ്യാപകൻ:— | ആർ. മാധവപ്പൈ. അസിസ്റ്റൻറദ്ധ്യാപകൻ ടി. ഡി. പി. സ്ക്കൂൾ, തുറവൂർ. |

| വിഷയം | വിധം |
|---|---|
| I. A പ്രാരംഭം | (ഒററച്ചക്രം കാണിക്കുക) ഈ നാണയം ഇതിനു മുൻപു കണ്ടിട്ടുള്ള കുട്ടികൾ എഴുന്നേല്ക്കുക? ഇതിൻെറ പേരെന്തു്? ഏതു ലോഹംകൊണ്ടാണ് ഈ നാണയം ഉണ്ടാക്കിയിരിക്കുന്നതു്? ചെമ്പുകൊണ്ടു് ഉണ്ടാക്കിയിട്ടുള്ളതും ഇതിനേക്കാൾ വില കുറഞ്ഞതും ആയ ഒരു നാണയത്തിൻെറ പേർ പറയുക? വേറൊന്ന്? ഒരു ചക്രം കൊടുത്താൽ എത്ര കാൽചക്രം കിട്ടും? എത്ര അരച്ചക്രം കിട്ടും? (ഒരുതാൾ കടലാസ്സു കാണിക്കുക) ഇതെന്താണ്? ഇതെത്ര കടലാസുണ്ടു്? (കടലാസു രണ്ടായി കീറുക) ഇപ്പോൾ ഈ കടലാസിന് എന്തു പേ |

| വിധം | വിഷയം |
|---|---|
| | ർ പറയാം? വീണ്ടും രണ്ടായി കീറിയാൽ ഒരു ഭാഗത്തിന് എന്തു പേർ പറയാം? |
| | ഒന്നിൻെറ ഇരട്ടി എത്ര? രണ്ടിൻെറ ഇരട്ടി എത്ര? നാലിൻെറ ഇരട്ടി എത്ര? ഒന്നിൻെറ പകുതി എത്ര? അതിൻെറ പകുതി എത്ര? അതിൻെറ പകുതി എത്ര? ഉത്തരം പറയുന്നപക്ഷം വീണ്ടും ചോദിക്കണം. |
| B ഉദ്ദേശ്യപ്രസ്താവന | ഒന്നുമുതൽ മേല്പോട്ടുള്ള സംഖ്യകളെപ്പററി നിങ്ങൾ പലതും പഠിച്ചിട്ടുണ്ട്. എന്നാൽ അതിൽ താഴെയും ചില സംഖ്യകളുണ്ടെന്നു നാം കണ്ടുവല്ലൊ. അത്തരം സംഖ്യകളെപ്പററി ചില സംഗതികൾ നമുക്കിന്നു പഠിക്കാം. |
| II. പാഠപ്രദർശനം<br>A. 1/2<br>അരച്ചക്രം<br>1/4<br>കാൽച്ചക്രം<br>1/8 | ഒരു ചക്രത്തെ രണ്ടു നാണയങ്ങളാക്കി മാററിയാൽ കിട്ടുന്ന നാണയത്തിൻെറ പേർ എന്ത്? അതു ബോർഡിലെഴുതുക? ഒരു നാണയത്തെ നാലാക്കി മാററിയാൽ കിട്ടുന്ന നാണയത്തിൻെറ പേരെന്ത്? അതും ബോർഡിലെഴുതുക? ഇതു് ഈ രൂപത്തിലല്ലാതെ വേറെ ഏതുവിധത്തിൽ കൂടി എഴുതാം? |
| B രണ്ടിൽ ഒന്നു്<br>നാലിൽ ഒന്നു് | ഒന്നു് എന്ന സംഖ്യയിൽ അര എന്ന എത്ര ഭാഗമുണ്ട്? ഒന്നിനെ രണ്ടുഭാഗമായി ഭാഗിച്ചാൽ അതിൽ ഒരു ഭാഗത്തിന് എന്തു പേർ പറയും? ഒന്നിനെ നാലുഭാഗമായി ഭാഗിച്ചാൽ അതിൽ ഒരു ഭാഗത്തിന് എന്തു പേർ പറയും? കാൽ എന്നു പറയുന്നതു് ഒ |

| വിഷയം | വിധം |
|---|---|
| 1/2 1/4<br><br>1/8 അരയ്ക്കാൽ | ന്നിന്റെ എത്രയിൽ ഒരു ഭാഗമാണു്? അര എന്നു പറയുന്നതു് ഒന്നിന്റെ എത്രയിൽ ഒന്നാണു്? ബോർഡിലെഴുതുക? ഇതുതന്നെ വേറെ ഏതെങ്കിലും വിധത്തിൽ എഴുതാൻ അറിയാവുന്നവർ എഴുന്നേല്ക്കുക? (ഉണ്ടെങ്കിൽ എഴുതിക്കണം. ഇല്ലെങ്കിൽ തുടന്നു ചോദിക്കണം. ബോർഡിൽ എഴുതിക്കാണിക്കണം.) ഒരു സാധനത്തെ പത്തായി ഭാഗിച്ചു് ഒരു ഭാഗമെടുത്താൽ അതിനു് എന്തുപേർ പറയാം? ഒരു സാധനത്തെ എട്ടായി ഭാഗിച്ചു് അതിൽ ഒരുഭാഗമെടുത്താൽ അതിനു് എന്തു പേർ പറയാം? അതിനു വേറെ ഏതെങ്കിലും പേർ അറിയാവുന്നവർ എഴുന്നേല്ക്കുക. |
| ൦. ഭിന്നസംഖ്യ | ഒരു സംഖ്യ പറയുക? വേറൊന്നു്? 8, 15, 94 ഇവയെല്ലാംകൂടി പൊതുവെ പറയാവുന്ന പേരെന്തു്? |
| സംഖ്യ<br>വിശേഷസംഖ്യ | 7 രൂ., 9 പവൻ, മൂന്നു മേശ എന്നിങ്ങനെ സാധനങ്ങൾ കൂട്ടിച്ചേർത്തു പറയുന്ന സംഖ്യകൾക്കു് എന്തു പേർ പറയും? |
| ഭിന്നിപ്പിക്കുക | ഇതുപോലെ ഈ സംഖ്യകൾക്കും ഒരു പേർ പറയും. അതെന്താണെന്നു് ആർക്കറിയാം? (അറിയാമെങ്കിൽ പറയട്ടെ) വേർതിരിക്കുക എന്നർത്ഥം വരുന്ന ഒരു വാക്കു പറയാവുന്നവർ എഴുന്നേല്ക്കുക. (ആരും പറയുന്നില്ലെങ്കിൽ |

| വിഷയം | വിധം |
| --- | --- |
| | പറഞ്ഞു കൊടുക്കണം.) ഭിന്നിപ്പിക്കുക എന്നതിനു പലതായി ഭാഗിക്കുക എന്നാണർത്ഥമെങ്കിൽ ഭിന്നിക്കുക എന്നതിന് എന്തർത്ഥം പറയാം? ഭിന്നം എന്ന വാക്കിൻെറ അർത്ഥം എന്തായിരിക്കും. ഒന്നിൻെറ അംശമായ ഭാഗങ്ങളെ കുറിയ്ക്കുന്ന സംഖ്യയ്ക്കു് ഈ വാക്കു ചേർത്തു് എന്തു പേർ പറയാം? ഭിന്നസംഖ്യ എന്നു പറഞ്ഞാൽ അതിൽനിന്നു നമുക്കു എന്തു മനസ്സിലാക്കാം? |
| d. സംഖ്യകൾ പ്രയോഗം കൊണ്ടു ധരിക്കുക.<br><br>$\frac{3}{4} - \frac{1}{4} = \frac{2}{4} = \frac{1}{2}$<br><br>$\frac{1}{4} + \frac{3}{4} = \frac{4}{4} = 1$ | ഈ കടലാസ്സിനെ രണ്ടായി ഭാഗിച്ചു് ഒരു ഭാഗമെടുക്കുക? (കുട്ടികളെ കൊണ്ടു ചെയ്യിക്കണം.) ഈ കടലാസിനെ നാലായിട്ടു ഭാഗിച്ചു് അതിൽനിന്നു് ഒരു ഭാഗംമാത്രം എടുക്കുക? ആ ഭാഗത്തിന്നു് എന്തുപേർ പറയാം? ശേഷിച്ച മുഴുവൻഭാഗത്തിന്നുംകൂടി എന്തു പേർ പറയാം? ഈ വലിയഭാഗത്തിൽനിന്നും ഇതുപോലെയുള്ള ഒരു ചെറിയ ഭാഗംകൂടി എടുത്താൽ ബാക്കി എത്രയുണ്ടാകും? ഈ ഭാഗത്തിൻെറ പേരെന്തു്? $\frac{3}{4}$ ൽനിന്നു് $\frac{1}{4}$ പോയാൽ ബാക്കിയെത്ര? അതു് ആകെയുള്ളതിൻെറ എത്രയിൽ ഒരു ഭാഗമാണു്? $\frac{1}{4}$ ഭാഗത്തോടുകൂടി $\frac{3}{4}$ ഭാഗംകൂടി കൂട്ടിയാൽ ആകെ എത്രഭാഗമാകും? ഒരു സാധനത്തെ നാലായി ഭാഗിച്ചാൽ നാലുഭാഗവും കൂട്ടിച്ചേർത്താൽ അതു് എത്ര സാധനമാകും? |
| III. ദൃഢീകരണം<br>മനഃക്കണക്കുകൾ | 1/4 ഭാഗവും 1/2 ഭാഗവും കൂടി ചേർത്താൽ ആകെ എത്ര ഭാഗമാകും? |

| വിഷയം | വിധം |
|---|---|
| | 1/2 ഭാഗത്തിൽനിന്നു 1/4 ഭാഗം കുറച്ചാൽ ബാക്കി എത്രയുണ്ടാകും?<br>ഒരു മുഴുവൻ വസ്തുവിൽനിന്ന് 5/8 ഭാഗം എടുത്താൽ ബാക്കി എത്ര യുണ്ടാകും?<br>7/8 ഭാഗം ഉള്ളതിനോടുകൂടി 2/8 ഭാഗംകൂടി ചേൎത്താൽ ആകെ എത്ര സാധനമാകും?<br>ഇതുപോലെ ഈ ഭിന്നസംഖ്യ കളെപ്പററി പല കണക്കുകളും നിങ്ങ ൾ പഠിക്കേണ്ടതുണ്ട്. ഇനിയും ചില തൊക്കെ അടുത്ത അവസരങ്ങളിൽ പഠിക്കാം. |
| IV. ആവൎത്തനം പരി ശോധന | ഭിന്നസംഖ്യ എന്നാൽ എന്തു്? ഏതെങ്കിലും ഒരു ഭിന്നസംഖ്യ പറയു ക? മറെറാന്നു്?<br>1/2 എന്ന ഭിന്നസംഖ്യയ്ക്കു പ കരം അതേവിലവരുന്ന മറെറാരു സം ഖ്യ പറയുക?<br>൧ എന്നതിനെ ഭിന്നസംഖ്യയാ ക്കിപ്പറയുക?<br>1/4-ഉം 1/2-ഉം കൂടിയാൽ എത്ര? ഒരു മുഴുവൻ സാധനത്തിൽനിന്നു് 3/4 ഭാഗം എടുത്താൽ ബാക്കി എത്രഭാഗം ഉണ്ടാകും? $3/4 - 1/4 =$ എത്ര?<br>ഇത്യാദി ചോദ്യങ്ങൾ ചോദിച്ച് ഉത്തരം പറയിക്കണം. |

V. ബോർഡു ചുരുക്കം.

ക്ലാസ്സ് 4
കണക്ക്.

## ഭിന്നസംഖ്യ*

അര 1/2 $\frac{1}{2}$ രണ്ടിലൊന്നു്

കാൽ 1/4 $\frac{1}{4}$ നാലിലൊന്നു്

ഒന്നിനേക്കാറം ചെറുതായി അതിന്റെ അംശങ്ങളെ കാണിക്കുന്ന സംഖ്യകറംക്കു ഭിന്നസംഖ്യ എന്നു പേർ പറയുന്നു.

$$\frac{3}{4} - \frac{1}{4} = \frac{2}{4} = \frac{1}{2}$$

$$\frac{1}{4} + \frac{3}{4} = \frac{4}{4} = 1$$

* ചേർത്തല താലൂക്ക് അദ്ധ്യാപക കാൺഫ്രൻസിൽ മത്സര പരീക്ഷക്കു് ഒന്നാംസമ്മാനം കിട്ടിയതു്.



# വിദ്യാഭ്യാസത്തിൽ വിശദമായ ആദർശത്തിന്റെ ആവശ്യം.

(ശ്രീമതി സി. തങ്കം അവർകറം എം. എ. എൽ. ടി.)

സഹോദരന്മാരെ! സഹോദരിമാരെ!

ഇപ്രകാരമുള്ള ഒരു മഹാസമ്മേളനത്തിൽ ഒരു പ്രസംഗം ചെയ്വാൻ പ്രവൎത്തകന്മാർ ദയാപുരസ്സരം എനിക്കു് നൽകിയ സന്ദൎഭം ഒരു സുവൎണ്ണാവസരമായി ഞാൻ കരുതുന്നു. ഒരു സ്ത്രീയെന്ന നിലയിൽ അഭിമാനകരവും ബഹുമാനാൎഹവും ആയ അവകാശവിശേഷമായിട്ടാണു ഞാൻ അ

തിനെ പരിഗണിക്കുന്നതു്. ഇന്നത്തെ സമ്മേളനം എന്റെ വന്ദ്യഗുരുഭൂതനായ മി: പി. ശങ്കരൻനമ്പ്യാർ എം. എ. യുടെ മഹനീയാദ്ധ്യക്ഷ്യത്തിൽ നടക്കുന്നുവെന്നുള്ളതു് എനിക്കു് പ്രത്യേകം ചാരിതാർത്ഥ്യജനകവും സന്തോഷപ്രദവുമാണു്. എങ്കിലും പഴക്കവും തഴക്കവും ഏറിയ അദ്ധ്യാപകാദ്ധ്യാപികമാരാലും പണ്ഡിതന്മാരായ പൌരന്മാരാലും സവിശേഷം പ്രശോഭിക്കപ്പെട്ടിരിക്കുന്ന ഈ മഹാസദസ്സിൽ, ഒരു പ്രസംഗം ചെയ്യാമെന്നു സമ്മതിച്ചതു വലിയ സാഹസമായിപ്പോയില്ലെ എന്നു ഇപ്പോൾ ഞാൻ സംശയിക്കുന്നു. ഏതായാലും സന്ദർഭഗൗരവവും പ്രസംഗവൈഷമ്യവും ഞാൻ മനസ്സിലാക്കിയതു കുറെ അധികം വൈകിയതിനു ശേഷമാണെന്നു തുറന്നു പറഞ്ഞുകൊള്ളട്ടെ.

"വിദ്യാഭ്യാസത്തിൽ വിശദമായ ആദർശത്തിന്റെ ആവശ്യം" എന്നുള്ളതാണു് എന്റെ പ്രസംഗവിഷയം. മാനസികമായും കായികമായും സാന്മാർഗ്ഗികമായും മനുഷ്യർക്കു് എത്രയും ആവശ്യമുള്ള അഭിവൃദ്ധി ഉണ്ടാക്കുന്നതു യാതൊന്നാണൊ അതാണു വിദ്യാഭ്യാസം. സുഗമമായി ജീവിതയാത്ര ചെയ്യുന്നതിനും, ഉത്തമമായി ലോകജീവിതം നയിക്കുന്നതിനും, വിജയശ്രീലാളിതരായി ഉദ്ദിഷ്ടസങ്കേതം പ്രാപിക്കുന്നതിനും നമ്മുടെ വിദ്യാഭ്യാസമാണു് നമ്മെ സജ്ജരും പ്രാപ്തരും ആക്കുന്നതു്. എങ്കിലും ആധുനികവിദ്യാഭ്യാസം കേവലം ഉദ്ദേശ്യരഹിതവും സങ്കേതശൂന്യവും ആയി പരിണമിച്ചിരിക്കുന്നു. അതിനുവേണ്ടി വിനിയോഗിക്കുന്ന ധനവും ശക്തിയും സമയവും കേവലം നിഷ്പ്രയോജനകരമാണെന്നു പലരും പശ്ചാത്താപപുരസ്സരം പരാതിപ്പെടുന്നു. "ജ്ഞാനമേ ശക്തി" എന്നുള്ളതു് സർവ്വസമ്മതമായ തത്വമാണെങ്കിലും, "അഭ്യസ്തവിദ്യരെന്നഭിമാനിക്കുന്ന ഇന്നത്തെ സർവ്വകലാശാലാസന്താനങ്ങളിൽ പലരും നിത്യദാരിദ്ര്യത്തിൽ നിപതിച്ചു്, നിരാശാവശംവദരായി, നിരുന്മേഷരായി വല്ലാതെ വർദ്ധിച്ചു വരുന്ന തൊഴിലില്ലായ്മയുടെ പരിഹാരത്തിനു നിഷ്ഫലമായി യത്നിക്കുന്നവരായി, ഉദ്യോഗാർത്ഥികളായി" കണ്ടവരുടെ പടി കാക്കുന്നതു കാണുമ്പോൾ ഇന്നത്തെ വിദ്യാഭ്യാസത്തെ ആരു തന്നെ പഴിക്കുകയില്ല?

നാം ഒരു കാര്യം പ്രത്യേകം ഓർക്കേണ്ടതാണു്. ഉദ്യോഗസമ്പാദനമല്ല വിദ്യാഭ്യാസോദ്ദേശ്യം; സംസ്കാരമാണു വിദ്യാഭ്യാസത്തിന്റെ പരമലക്ഷ്യം. നമ്മെ തുറിച്ചുനോക്കുന്ന തൊഴിലില്ലായ്മക്കു വിദ്യാഭ്യാസസമ്പ്രദായത്തെ അല്ല പഴിക്കേണ്ടതു്. സയൻസിൽ പ്രത്യേകപാണ്ഡിത്യം സമ്പാദിച്ചു്, ഉന്നതബിരുദധാരികളായി പ്രശോഭിക്കുന്ന യുവാക്കന്മാർ തപാലാഫീസുകളിൽ ഗുമസ്തപ്പണി സ്വീകരിക്കാൻ നിർബന്ധിതരാകുന്നതു

കഷ്ടാൽകഷ്ടതരമാണ്. വിദ്യാഭ്യാസത്തിൻെറ സാംസ്കാരികപ്രയോജന
ത്തെ ആരും അപലപിക്കുകയില്ലതന്നെ; എങ്കിലും ഈ ലോകത്തിൽ
സുഖജീവിതം നയിക്കുന്നതിനു പര്യാപ്തമായ പരിതസ്ഥിതികളെ നിമ്മി
ക്കുവാൻ ആധുനികവിദ്യാഭ്യാസസമ്പ്രദായത്തിനു് അസാദ്ധ്യമായിത്തീരു
മ്പോൾ ആളുകൾ അതിനെ അപലപിച്ചു പോകുന്നതിൽ ലവലേശം അ
തിശയിക്കുവാനില്ല. സുഗമമായി ജീവിതവിജയം ഉണ്ടാകത്തക്കവിധത്തി
ൽ—നിത്യജീവിതത്തിനു പ്രയോജനപ്രദമാകത്തക്കവിധത്തിൽ—വിദ്യാ
ഭ്യാസത്തെ നവീകരിക്കുകയും പരിഷ്കരിക്കുകയും ചെയ്യേണ്ടതു് അത്യാവ
ശ്യമാണു്. സുവ്യക്തമായ വിദ്യാഭ്യാസാദശ്സാക്ഷാൽക്കാരമായിരിക്കണം
നമ്മുടെ ലക്ഷ്യം. പക്ഷെ ആധുനികവിദ്യാഭ്യാസം, അപ്രകാരമുള്ള ആദ
ശ്ത്തിൻെറ അഭാവത്താലാണ് ഇക്കാലത്തു് പരിശോഭിക്കുന്നതെന്നു പറ
യുന്നതു കേവലം പരമാത്ഥകഥനം മാത്രമാണു്. വിദ്യാഭ്യാസം വിദ്യാഭ്യാ
സത്തിനു മാത്രമായിട്ടാണെന്നു പറയുന്നതു ശരിയാണെങ്കിലും അഭ്യസ്തവിദ്യ
രുടെ ജീവികാസമ്പാദനത്തിനുകൂടി അതു പര്യാപ്തമായിത്തീരേണ്ടതാണു്.
കൃതവിദ്യരായ ഇന്നത്തെ യുവതീയുവാക്കന്മാക്കു് ആത്മവിശ്വാസവും നിര
ന്തരപരിശ്രമശീലവും അത്യന്താപേക്ഷിതമാകുന്നു.

ഇംഗ്ലണ്ടു്, അമേരിക്ക മുതലായ പാശ്ചാത്യരാജ്യങ്ങളിലെ തൊഴി
ലില്ലായ്മയ്ക്കും ഇൻഡ്യയിലെ തൊഴിലില്ലായ്മയ്ക്കും തമ്മിൽ അജഗജാന്തര
മുണ്ടു്. ആ രാജ്യങ്ങളിൽ വ്യാവസായികപരിവത്തനഫലമായി ജനങ്ങൾ
തൊഴിൽ ലഭിക്കാതെ പട്ടിണി കിടക്കുന്നു. എന്നാൽ ഇൻഡ്യയിലാകട്ടെ
അഭ്യസ്തവിദ്യക്കു് ഉദ്യോഗമില്ലാതെ വരുന്നതാണു് ഇവിടത്തെ തൊഴിലില്ലാ
യ്മ. അമേരിക്കയിൽ പ്രസ്തുതപ്രശ്നം സാമ്പത്തികമാണെങ്കിൽ ഇൻഡ്യയിൽ
അതു വിദ്യാഭ്യാസപരമാണു്.

നമ്മുടെ വിദ്യാഭ്യാസം ഒരു പ്രകൃതിനിയമംപോലെ ആയിട്ടുണ്ടു്.
സവ്വസാധാരണമായ രീതിയാണു് അതു് അവലംബിച്ചിരിക്കുന്നതു്. കാല
ദേശോചിതങ്ങളായി വിദ്യാഭ്യാസത്തിൽ വേണ്ട പരിഷ്കാരങ്ങൾ വരുത്തു
വാൻ ആരും വേണ്ടിടത്തോളം യത്നിക്കുന്നില്ല. പ്രസ്പഷ്ടമായ ലക്ഷ്യമോ,
സുവ്യക്തമായ ആദശമോ, പ്രത്യേകമായ ഉദ്ദേശ്യമോ നമ്മുടെ വിദ്യാഭ്യാ
സത്തിനില്ലതന്നെ. നമ്മുടെ വിദ്യാഭ്യാസനൗക കാലകല്ലോലമാലകളിൽ
പെട്ടു് അങ്ങോട്ടും ഇങ്ങോട്ടും അലഞ്ഞു ചെല്ലുന്നിടത്തു് ചെന്നു നില്ക്കുമെ
ന്നല്ലാതെ, ചെല്ലേണ്ടിടത്തു ചെന്നെത്തുകയില്ല. ഇപ്രകാരമുള്ള സ്ഥിതി
ഒരിക്കലും ആശാസ്യമല്ല. നമ്മുടെ അദ്ധ്യാപകന്മാക്കും വിദ്യാഭ്യാസപരമാ
യി വിശദമായ ഒരാദശമില്ല. തീച്ചയായും അക്ഷന്തവ്യമായ അനാസ്ഥ

യാണ് അവർ പ്രദശിപ്പിക്കുന്നതു്. ശരിയായ വിദ്യാഭ്യാസപരിഷ്കാരങ്ങൾ നിദ്ദേശിക്കുവാൻ അഹതയും പ്രാപ്തിയും ഉള്ള അവർ തങ്ങളുടെ ആത്മവിശ്വാസരാഹിത്യത്താൽ മൌനം ഭജിക്കുകയാണ്.

വിദ്യാഭ്യാസത്തിനു പല പടികൾ ഉണ്ട്. അതിനു പല വിഭാഗങ്ങളും ഉണ്ടല്ലൊ. പ്രാഥമിക ദശയിൽ പ്രവേശിക്കുന്നവക്ക്, തന്മൂലം എഴുത്തും വായനയും കണക്കു കൂട്ടാനും പഠിക്കാറാകണം. അതിൽ അല്പമെങ്കിലും കുറവു വന്നുകൂടാ. പ്രാഥമിക വിദ്യാഭ്യാസം സൌജന്യവും നിർബന്ധിതവുമാകണം. ഗ്രാമീണവായനശാലകൾ, മായാദീപപ്രസംഗങ്ങൾ, നിശാപാഠശാലകൾ ഇവമൂലം പ്രായമായവരേക്കൂടി വിദ്യാഭ്യാസം ചെയ്യിക്കുവാൻ വേണ്ട ഏപ്പാടുകൾ ഉണ്ടായിരിക്കേണ്ടതാണ്. മദ്ധ്യദശയിലെത്തുമ്പോൾ വിദ്യാഭ്യാസപ്രവത്തകന്മാർ പ്രത്യേകം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. വിദ്യാത്ഥികളിൽ പൌരധമ്മത്തിൻെറ അടിസ്ഥാനം നിമ്മിക്കേണ്ടതും ഉറപ്പിക്കേണ്ടതും ഈ ഘട്ടത്തിലാണ്. വിദ്യാത്ഥികളിൽ സങ്കുചിതമായ വഗ്ഗീയാഭിമാനമോ സ്വാത്ഥമലിനമായ ദേശീയതയോ അല്ലാ, വിശപൌരബോധമാണ്, വളത്തേണ്ടതു്. അതിനുവേണ്ടിയായിരിക്കണം വിദ്യാഭ്യാസപ്രവത്തകന്മാരുടെ പ്രയത്നം. എച്ച്. ജി. വെൽസിൻെറ ലോകചരിത്രം പഠിപ്പിക്കുകയും തന്മൂലം വിദ്യാത്ഥികളിൽ വിശാലവീക്ഷണദക്ഷത പരിപോഷിപ്പിക്കുകയും വേണം. എല്ലാവിഷയങ്ങളും മാതൃഭാഷയിൽ കൂടിയാണു പഠിപ്പിക്കേണ്ടതു്. അതാണ് എളുപ്പം. അതാണു സുഖം. അതാണു നമ്മുടെ കത്തവ്യം. മാതൃഭാഷാമുഖേന വിദ്യാഭ്യാസം നടത്താൻ വലിയ വിഷമമില്ലെന്നും അതു പ്രയോജനകരമാണെന്നും തിരുവിതാംകൂറിൽ നിരാക്ഷേപമായി തെളിയിച്ചു കഴിഞ്ഞിരിക്കുന്നു. കാളേജു പഠനംമൂലം സകല വിഷയങ്ങളിലും സാമാന്യജ്ഞാനവും ഏതെങ്കിലും പ്രത്യേക വിഷയത്തിൽ അസാമാന്യ പാണ്ഡിത്യവും നേടണം. സാങ്കേതികവിദ്യാഭ്യാസത്തിനും കാളേജുകളിൽ പ്രാധാന്യം നൽകേണ്ടതാണ്. വിദ്യാത്ഥികൾ അവനവൻെറ വാസനയും കഴിവും അനുസരിച്ചു പ്രത്യേക വിഷയങ്ങളിൽ പാണ്ഡിത്യം നേടി ജീവിതത്തെ വിജയശ്രീപരിലാളിതമാക്കേണ്ടതാകുന്നു.

അദ്ധ്യാപകന്മാരും രക്ഷാകത്താക്കളും തമ്മിൽ ഇന്നത്തേക്കാൾ കൂടുതലായ ബന്ധമുണ്ടായാൻ മാത്രമേ വിദ്യാഭ്യാസം വിജയപയ്യവസായി ആകയുള്ളൂ. ഇടയ്ക്കിടക്ക് അവർ അന്യോന്യം കാണുവാനും തങ്ങളുടെ ചുമതലയിൽ പെട്ടിരിക്കുന്ന വിദ്യാത്ഥികളുടെ വാസനകളേയും കുററങ്ങളേയും കുറവുകളേയും പരിഹാരമാഗ്ഗങ്ങളേയും കുറിച്ചു സ്വാതന്ത്ര്യമായി അഭിപ്രായവിനിമയം ചെയ്യാനും ഇടവരുന്നതു് ഏററവും പ്രയോജനകരമാണ്. അപ്രകാരമുള്ള സന്ദഭങ്ങളിൽ രണ്ടുകൂട്ടരും തങ്ങളുടെ അഭിപ്രായങ്ങൾ തു

റന്നു പറയേണ്ടതാകുന്നു. കാൎയ്യക്ഷമതയ്ക്കും സദാപി സൎവ്വപ്രാധാന്യം കല്പിക്കേണ്ടതാണ്. വിദ്യാൎത്ഥികളായ യുവതീയുവാക്കന്മാരുടെ അഭിവൃദ്ധിയാണ് ഏതൊരു രാജ്യത്തിന്റേയും ഉന്നതിക്കു നിദാനം. സങ്കുചിതമായ അൎത്ഥത്തിൽ സ്വാൎത്ഥതയോടുകൂടിയായാലും, വിശാലമായ അൎത്ഥത്തിൽ വസുധൈവകുടുംബകം എന്ന പരാൎത്ഥതയോടുകൂടിയായാലും, വിദ്യാഭ്യാസത്തിൽ വിശദമായ ഒരാദൎശം ഉണ്ടായിരിക്കേണ്ട വിഷയത്തിൽ സകലരുടേയും സത്വരമായ ശ്രദ്ധ പതിയേണ്ടതാണ്.

ഈ മഹാസമ്മേളനത്തിൽ അനേകം സഹോദരികളുടെ സാന്നിദ്ധ്യംകൂടി ഉള്ളതുകൊണ്ടു സ്ത്രീകളെപ്പററി പ്രത്യേകമായി ഞാൻ ഒരു വാക്കു പറഞ്ഞുകൊള്ളട്ടെ. പുരുഷന്മാരുടെ വിദ്യാഭ്യാസത്തിലെന്നപോലെ തന്നെ സ്ത്രീവിദ്യാഭ്യാസത്തിലും വിശദമായ ആദൎശം അത്യന്താപേക്ഷിതമാണ്. സ്ത്രീകൾ കേവലം അടുക്കളവേലക്കാരോ മനോഹരത്തങ്കപ്പാവകളോ അല്ല. ന്യായമായ സകല സ്വാതന്ത്ര്യവും സ്ത്രീകൾക്കും ഉണ്ടായിരിക്കണം. പുരുഷനിൎമ്മിതങ്ങളായ നിയമങ്ങൾ എല്ലായ്പോഴും സ്ത്രീകൾക്ക് അഭിവൃദ്ധികരമല്ലാതായിട്ടുണ്ട്. അതിനാൽ സ്ത്രീകളുടെ അഭിവൃദ്ധിക്കുവേണ്ടി പലപ്പോഴും അവയെ ലംഘിക്കേണ്ടി വന്നേക്കാം. ഗൃഹത്തിലെ റാണികളാണു സ്ത്രീകൾ. അടുക്കും വൃത്തിയും ഉള്ള ഗൃഹഭരണം സ്ത്രീകളുടെ കൎത്തവ്യമാണ്. ഗൃഹത്തിനകത്തെന്നപോലെതന്നെ ഗൃഹത്തിനു പുറത്തും അവൎക്ക് ഭംഗിയായി നിൎവ്വഹിക്കാവുന്ന പലകൃത്യങ്ങളുമുണ്ട്. വീടിനെയെന്നപോലെതന്നെ വിഷ്ടപത്തെ ഭരിക്കുന്നതും തൊട്ടിലാട്ടുന്ന കൈകളാണ്. സന്തോഷസംപൂൎണ്ണവും അടുക്കുള്ളതും ആയ ഗൃഹസജ്ജീകരണത്തിനു സ്ത്രീകൾക്കാണ് സാമൎത്ഥ്യമേറുന്നതു്. പുരുഷന്മാർ പ്രയത്നിക്കാനും സ്ത്രീകൾ കരയാനും മാത്രമായി സൃഷ്ടിക്കപ്പെട്ടവരെന്നായിരുന്നു പണ്ടത്തെ ജനങ്ങളുടെ വിശ്വാസം. അധികം താമസിയാതെ സ്ത്രീകൾ പ്രയത്നിക്കാനും പുരുഷന്മാർ കരയാനും മാത്രമായിട്ടുള്ള ഒരു കാലം ഉണ്ടായേക്കാം. ആരോഗ്യസംരക്ഷണത്തിലും, ശുചിത്വപരിപാലനത്തിലും, ബാലപരിചരണത്തിലും, മിതവ്യയശീലത്തിലും, സ്ത്രീകൾക്ക് പ്രത്യേകപാണ്ഡിത്യവും പരിശീലനവും ഉണ്ടാകത്തക്കവിധത്തിൽ വിദ്യാഭ്യാസാദൎശത്തിൽ വേണ്ട പരിവൎത്തനം വരുത്തേണ്ടതാണ്. ഉത്തരോത്തരം ഉയൎന്നുവരുന്ന ഭാരതരാഷ്ട്രത്തിലെ ഉത്തമപൌരന്മാരായി തങ്ങളുടെ സന്താനങ്ങളെ വളൎത്തിക്കൊണ്ടുവരേണ്ടവർ സ്ത്രീകളാകുന്നു. ഉന്നതാദൎശത്തെ മുൻനിവൃത്തിയും, ഉപൎയ്യുപരി യതിച്ചും, സ്വഭാവസംസ്കാരം സമ്പാദിച്ചും, വിജയപ്രാപ്തിയ്ക്കുതകുന്ന ഉത്തമവും വ്യക്തവും ആയ വിദ്യാഭ്യാസാദൎശം, കണ്ടെത്തുവാൻ നമുക്ക് ഇടവരുമാറാകട്ടെ.*

---

* ചേൎത്തല അദ്ധ്യാപക മഹാസമ്മേളനത്തിൽ The need for definite ideal in Education എന്ന വിഷയത്തെപ്പററി ഇംഗ്ലീഷിൽ നടത്തിയ പ്രസംഗത്തിന്റെ സാരസംഗ്രഹം.

# പുസ്തകാഭിപ്രായം.

## മലയാളപണ്ഡിതർ എന്ന ഭാഷാകൌതുകം.

ഗ്രന്ഥകർത്താ:— വിദ്വാൻ ഇരണിയൽ ആർ. വി. നായർ.

വില 12 അണ.

മലയാളപണ്ഡിതന്മാരുടെ ആവശ്യാർത്ഥം നിർമ്മിച്ച മേലെഴുതിയ കൃതി അദ്ധ്യാപകന്മാർക്കു, അദ്ധ്യേതാക്കൾക്കും, യുവസാഹിത്യകാരന്മാർക്കും ഒരുപോലെ ഉപയോഗപ്രദമായിട്ടുള്ളതാണെന്നുള്ള കാര്യത്തിൽ തർക്കമില്ല. വ്യാകരണസംബന്ധമായ ഗ്രന്ഥങ്ങൾ ഫലിതരൂപത്തിൽ എഴുതി ഫലിപ്പിക്കുക എന്നുള്ള കാര്യം അത്ര എളുപ്പമായിട്ടുള്ളതല്ല. ഈ വിഷയത്തിൽ ഗ്രന്ഥകാരൻെറ ശ്രമം ഏറെക്കുറെ ഫലവത്തായിട്ടുണ്ടെന്നു പറവാൻ ഞങ്ങൾക്കു വളരെ സന്തോഷമുണ്ട്. എന്നാൽ മിസ്റ്റർ മൂർക്കോത്തു കുമാരൻ പറയുംപോലെ ഫലിതം ഇരുതലമൂർച്ചയുള്ള ആയുധമാകയാൽ അതു് മനസ്സിലാക്കാൻ ശക്തിയും, വാസനയും, രസികത്വവുമുള്ളവരെ മാത്രമേ സന്തോഷിപ്പിക്കയുള്ളു. 'ശ്രീചിത്രാലങ്കാരമുഖം' എന്ന ആദ്യത്തെ വകുപ്പിൽ ചേർത്തിട്ടുള്ള വഞ്ചിപ്പാട്ട് ഉപമതൊട്ടു വ്യതിരേകംവരെയുള്ള പതിനാറലങ്കാരങ്ങളുടെ ഏകദേശസ്വഭാവം വിദ്യാർത്ഥികൾക്കു ഗ്രഹിക്കാനും, ഹൃദിസ്ഥമാക്കുവാനും പ്രയോജനപ്പെടുന്നതാണ്. ഭാഷാവൃത്തമഞ്ജരി എന്ന രണ്ടാംവകുപ്പിൽ മഞ്ജരി തുടങ്ങിയ ദ്രാവിഡവൃത്തങ്ങളുടെ സ്വഭാവം ഫലിതരൂപത്തിലുള്ള പദ്യങ്ങൾ മൂലം വ്യക്തമാക്കുവാൻ ശ്രമിച്ചിട്ടുണ്ട്. പക്ഷെ തുള്ളലുകൾക്കു പ്രത്യേകം വൃത്തം കല്പിക്കുന്നതു സാദ്ധ്യമാണെന്നു് തോന്നുന്നില്ല. ഓട്ടൻ, ശീതങ്കൻ, പറയൻ എന്ന മൂന്നു ജാതി തുള്ളലുകളും തിരിച്ചറിയുന്നതു് അതുകൾ ചൊല്ലുന്ന രീതി കൊണ്ടു മാത്രമാണ്.

ഭാസിച്ചീ — രടിക്കുള്ള
ഭാസ്വാനീ — 'കൃശമദ്ധ്യേ'
രാസിക്യം — ജനിപ്പിപ്പൂ
ക്രൂസാതെ — ധ്രുവം പാരിൽ

എന്ന വരികൾ ശീതങ്കൻതുള്ളലിനു ദൃഷ്ടാന്തമായിട്ടാണ് ഇതിൽ കൊടുത്തിട്ടുള്ളതു്. പക്ഷെ ഇതു തന്നെ 'ദേവാധിരാജാ നിന്നൊ' എന്ന ഓട്ടൻരീതിയിൽ ചൊല്ലാവുന്നതാണ്. അതുപോലെതന്നെ,

"പറയുന്നോൻ പാക്കനാരാം പറയൻെറ കുലം തന്നിൽ"

എന്നതു് ശീതങ്കൻമട്ടിലും പറയൻസമ്പ്രദായത്തിലും ചൊല്ലാം. 'ചിരദ്ഗതി' എന്നൊരു വൃത്തം ഭാഷയിൽ നടപ്പുണ്ടോ എന്നു തന്നെ സംശയമാണു്. 'രചനാസാഹിത്യം' എന്ന മൂന്നാംപകുപ്പു് ആലോചനാപൂർവ്വം വായിക്കേണ്ട ഒന്നാണു്. അഭിപ്രായഭേദത്തിനിടയുള്ള പല സംഗതികളും ഇതിലുണ്ടു്.

'ആകാംക്ഷകളെല്ലാം പൂർത്തിവരുന്ന വിധത്തിൽ യഥോചിതം ചേർത്തു് ഒരു സംഗതിയെ പൂർണ്ണമായി വിവരിക്കുന്ന പദസമൂഹമാണു വാക്യം' എന്നുള്ള വിവരണം തന്നെ അത്ര തൃപ്തികരമല്ലെന്നുള്ളതിരിക്കട്ടെ. ഇതു് ശരിയായ ഒരു വാക്യമാണോ? ചേർത്തതെന്താണു്? പദസമൂഹമായിരിക്കുമോ? 'രചനാസാഹിത്യത്തിൽ' പ്രത്യേകിച്ചു് വാക്യമെന്താണെന്നു വിവരിക്കുന്ന സന്ദർഭത്തിൽ ഇങ്ങനെ അനവധാനത പററിപ്പോകുന്നതു് അത്ര ക്ഷന്തവ്യമല്ല. 'പത്മനാഭവിരചിത രാമചന്ദ്രവിലാസ മഹാകാവ്യായോദ്ധ്യാ രാജധാനീവർണ്ണനാസന്ദർഭത്തിലെ' എന്നൊരു പ്രയോഗം ഇതിൽ കാണുന്നുണ്ടു്. ഇതൊരു ഫലിതമായിരിക്കുമൊ എന്നു ഞങ്ങൾ ആദ്യം സംശയിച്ചു. അങ്ങിനെയല്ലെന്നു കാണുന്നതുകൊണ്ടു് ഈവകപ്രയോഗങ്ങൾ ആശാസ്യങ്ങളല്ലെന്നു ഗ്രന്ഥകാരനെ ഓർമ്മപ്പെടുത്തേണ്ടിയിരിക്കുന്നു. "ആത്മജൻ എന്നതിനർത്ഥമെന്തെന്നു ഞാൻ ചോദിച്ചതിനു് അടുത്തിരുന്ന ഒരു ആൺകുട്ടിയാണത്രെ 'പുത്രൻ' എന്നു ഉത്തരം പറഞ്ഞതു്". ഇവിടെ 'അത്രെ' എന്നതിൻെറ അർത്ഥമെന്താണാവൊ? ഗ്രന്ഥകാരനു തന്നെ ഏതു കുട്ടിയാണെന്നു നിശ്ചയമില്ലാതെവരുമോ? 'ഒരു വാദ്ധ്യാർ നമ്പ്യാരായി പ്രമോഷൻചെയ്തു കഥയാണു രസകരം' എന്ന വാക്യത്തിൻെറ അർത്ഥം സ്പഷ്ടമല്ല.

"ബോധാം ഭേദങ്ങൾക്കു ഭേദങ്ങളെന്ന്യേ
ബോധാഭാപതം ഭേദഭേപാതങ്ങളോതാം
ബാധോപേതം ഭേദിതാം ഭോധിയെപ്പോൾ
ബോധിപ്പിപ്പാൻ ഭൃതബാധാഭിഭൃതൻ

എന്നൊരു ശ്ലോകം വായിപ്പാൻ വിഷമിക്കുന്നുണ്ടെങ്കിൽ അതു് ഒന്നാംക്ലാസ്സിലെ പഠിത്തം ഒന്നാംക്ലാസ്സാവാഞ്ഞിട്ടാണു്". വിഷമിക്കുന്നതു് ഒന്നാംക്ലാസ്സിലെ കുട്ടികളാണെങ്കിൽ, ഈ പറഞ്ഞതു് ഗ്രന്ഥകാരൻെറ ഫലിതങ്ങളിലൊന്നായി മാത്രമെ ഗണിക്കപ്പെടേണ്ടതുള്ളു—'കൃവാക്രൂട്ടവും കേറാക്രൂട്ടവും' മററും എഴുതിക്കുന്ന നാട്ടാശാന്മാർ ഇപ്പോൾ എങ്ങുമില്ലാത്തതിനാൽ 'താണം ചെയ്യാൻ തീറാധാരം എഴുതുക' എന്നുതുടങ്ങിയ ഫലിതങ്ങൾക്കു് ഇനി സ്ഥാനമില്ല. സന്ധിയെപ്പററി പറയുന്നിടത്തു് 'പലേടം' 'കഥാരംഭം' എന്നിവ മലയാള സന്ധിപ്രകാരം 'പലയിടം' 'കഥയാരംഭം' എന്നാണു് വേണ്ടതെന്നു ഗ്രന്ഥകാരൻ അഭിപ്രായപ്പെടുന്നു. ഈ അഭി

പ്രായത്തോടു പൂൎണ്ണമായി യോജിക്കാൻ നിവൃത്തിയില്ല. മഹാകവികൾ ധാരാളമായി പ്രയോഗിച്ചുവന്നിട്ടുള്ള 'പലേടം' 'ചിലേടം' എന്നീ പ്രയോഗങ്ങൾക്ക് ഇപ്പോൾ കേവലം അസാധുത്വം കല്പിക്കാമൊ എന്നു സംശയമാണ്. 'കഥയാരംഭത്തെ'ക്കാൾ 'കഥാരംഭ'മാണ് അധികം ഉപയോഗയോഗ്യമായിട്ടുള്ളതു്. 'മരയുത്തരവും' 'മലയാളയൊപ്പം' ഒട്ടുംതന്നെ സുഖപ്രദങ്ങളല്ല. 'അവൎണ്ണത്തോടു ഒകാരമോ ഓകാരമൊ ചേൎത്താലും മലയാളസന്ധിപ്രകാരം യകാരം തന്നെയാണ് ആഗമം' എന്ന നിയമത്തെ അടിസ്ഥാനമാക്കിയാണു ഗ്രന്ഥകാരൻ ഇങ്ങനെ അഭിപ്രായപ്പെടുന്നതു്. പക്ഷെ 'മരം' 'മലയാളം' എന്നിവ സാനുസ്വാരപദങ്ങളാണെന്നു് ഗ്രന്ഥകാരൻ വിസ്മരിച്ചതായി തോന്നുന്നു.

പുസ്തകകൎത്താവു് അദ്ധ്യാപകന്മാരെ പല സന്ദൎഭങ്ങളിലും സാമാന്യത്തിലധികം കളിയാക്കീട്ടുണ്ടു്. അവരും വിദ്യാൎത്ഥികളും വരുത്തിക്കൂട്ടുന്ന അസംഖ്യം അബദ്ധങ്ങളെ ഇതിൽ ചൂണ്ടിക്കാണിച്ചിട്ടുമുണ്ടു്. അവരുടെ ഇടയിൽ സാമാന്യമായിക്കണ്ടുവരുന്ന ന്യൂനതകൾ എടുത്തു കാണിക്കുന്നതു് അത്യാവശ്യംതന്നെയാണ്. എന്നാൽ വല്ല മൂലസ്കൂളും വല്ലവരും പ്രയോഗിക്കുന്ന അബദ്ധങ്ങളെല്ലാം പകൎത്തുന്നതു് പുസ്തകത്തെ വൃഥാ സ്ഥൂലമാക്കാൻ മാത്രമെ പ്രയോജനപ്പെടുകയുള്ളു.

'രാമൻ കുളത്തിൽ നീന്തുന്നു' എന്ന വാക്യത്തിൽ 'കുളത്തിൽ' എന്ന പദം കൎമ്മമാണെന്നു് ഒരദ്ധ്യാപകൻ ഒരു വിദ്യാൎത്ഥിക്കു പറഞ്ഞുകൊടുത്തുവെന്നതു് വിശ്വസിക്കാൻതന്നെ പ്രയാസമാണ്. 'രാമനാൽ കുളം നീന്തപ്പെടുന്നു' എന്നാണ് ഈ വാക്യത്തിന്റെ കൎമ്മണിപ്രയോഗം എന്നു പഠിപ്പിച്ച 'ടീച്ചറോ' മുൻപറഞ്ഞ അദ്ധ്യാപകനൊ അധികം സമൎത്ഥൻ എന്നസംശയം തീൎക്കുന്നതിനു മാത്രമാണൊ വിദ്വത്വമുള്ള മുൻഷിമാർ ഓരോ സ്കൂളിലും വേണമെന്നു വാദിക്കുന്നതു്? ഇതിന്നു് അവരെക്കാൾ അധികം നല്ലതു് ചില വിദഗ്ദ്ധന്മാരായ ഡാക്ടർമാരല്ലെ എന്നു സംശയിക്കുന്നു. 'മാമുനീശ്വരൻ ചെന്നുമാരുതതനൊടു ചൊന്നാൻ' എന്ന പാഠ്യഭാഗത്തിന്റെ ശേഷംഭാഗം പറവാനാവശ്യപ്പെട്ടപ്പോൾ ഒരു കുട്ടി 'മാമഹാത്മജിക്കു നീ വല്ലഭനായീടണം' എന്നാണത്രെ പറഞ്ഞതു്. നിശ്ചയമായും ആ കുട്ടി അദ്ധ്യാപകനെ കളിയാക്കുകയായിരിക്കണമെന്നാണ് വിചാരിക്കേണ്ടതു്.

എഴുത്തു് എന്ന വിഷയത്തെപ്പററി പ്രതിപാദിക്കുന്ന അദ്ധ്യായത്തിൽ ചില വിദ്യാൎത്ഥികളുടെ അബദ്ധസമ്പൂൎണ്ണങ്ങളായ ഉപന്യാസങ്ങളെ ഉദ്ധരിച്ചിട്ടുണ്ടു്. ശരിയായ മാതൃകകൾ കാണിച്ചു കൊടുക്കുന്നതു് വിദ്യാൎത്ഥികൾക്കു് അധികം പ്രയോജനകരമായിരിക്കുന്നതാണ്.

മേൽ കാണിച്ചതുപോലെയുള്ള ചില ന്യൂനതകൾ പരിഹരിക്കപ്പെടുന്ന പക്ഷം പ്രസ്തുത ഗ്രന്ഥത്തിന്റെ അവതാരം കേരളത്തിനു് ഒരു ഉപകാരമായിത്തീരുമെന്നു ഞങ്ങളും വിശ്വസിക്കുന്നു.

# സമസ്തകേരള സാഹിത്യപരിഷത്ത്

[ദശമസമ്മേളനം]

## അദ്ധ്യക്ഷപ്രസംഗം

(വി. കൃഷ്ണൻതമ്പി ബി. ഏ.)

ഭോജരാജാവിന്റെ സദസ്യരായി കാളിദാസാദി മഹാകവികൾ ഉണ്ടായിരുന്നുവെങ്കിലും എപ്പോഴും സദസ്സിന്റെ ആദ്ധ്യക്ഷ്യം അദ്ദേഹംതന്നെ വഹിച്ചുവെന്നാണ് കിംവദന്തി. മഹാമഹിമശ്രീ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടാകട്ടെ, ഇടക്കാലത്തുതടവിച്ച ബഹുജനനായകത്വനയമംഗീകരിച്ചുള്ള കാര്യപരിപാടിയാണ് ആചരിക്കുവാൻ തീർച്ചപ്പെടുത്തിയത്. എന്നാൽ ഹിററ്ലർ, മുസ്സോളിനി മുതലായവരുടെ ആവിർഭാവത്തോടുകൂടി വിചക്ഷണവും സ്ഥിരവും ആയ ഏകനായകത്വത്തിനുതന്നെ വീണ്ടും മേന്മയും ബഹുജനസമ്മതിയും സിദ്ധമായിരിക്കെ, തിരുമനസ്സിലെ മുൻതീരുമാനം അവിടുന്നുതന്നെ ഭേദപ്പെടുത്തുന്നതിലാണ് യുക്തി കാണുന്നത്. എങ്കിലും ഈയുള്ളവരെ അദ്ധ്യക്ഷവേഷം കെട്ടിച്ചു കാണുന്നതിലുള്ള രസം അവിടുത്തേക്ക് ഇനിയും അവസാനിച്ചിട്ടില്ലാത്ത സ്ഥിതിക്ക് "ഏറാൻ" ചൊല്ലി അരങ്ങത്തിറങ്ങി ആവുന്ന മട്ട് അടവുചവിട്ടുകയേ ഗതിയുള്ളുവല്ലൊ. അവിടുത്തെ സാന്നിദ്ധ്യം അതിലേയ്ക്കു് ഏവന്നും ശക്തിനല്കുമെന്നുള്ള സ്ഥിതിയ്ക്കു് ആശങ്കയ്ക്കു കാരണവുമില്ല.

അതാതുകാലത്തെ ദൃഷ്ടിവെച്ചുകൊണ്ടു് ആകപ്പാടെ കൈരളിയുടെ സ്ഥിതി ഒന്നു പര്യവേക്ഷണംചെയ്യുക, പൊന്തിനില്ക്കുന്ന പ്രശ്നങ്ങൾ സ്പർശിക്കുക, പുതിയ ചിന്താപദ്ധതികൾ തുറക്കുക, എന്നിത്രയും ചെയ്തശേഷമേ അദ്ധ്യക്ഷന്റെ യഥാർത്ഥകൃത്യമായ മൌനാവലംബനം സ്വീകരിക്കാവൂ എന്നാണ് പരിഷത്തിലെ ചടങ്ങ്. ഈ ചടങ്ങനുസരിക്കുകയാണ് ഈ പ്രസംഗത്തിന്റെ കൃത്യം.

കേരളത്തിന്റെ പരിണാമവും ജനസംഖ്യയും നോക്കുമ്പോൾ കൈരളിക്കു സിദ്ധമായിരിക്കുന്ന സാഹിത്യം അതിവിപുലമാണ്; അതിവിശിഷ്ടമാണ്; അത്ഭുതാവഹമായ രീതിയിൽ വിവിധപ്രസ്ഥാനങ്ങളാൽ ശാഖോപശാഖമാണ്. ഇത്ര കുറച്ചാളുകൾ മാത്രം സംസാരിക്കുന്ന മറെറാരു ഭാഷയിലും ഇത്ര സംസ്കാരവും പാകവും ലഭിച്ച ഒരു സാഹിത്യം കാണുന്നില്ല.

ഇതിനു കാരണം, വളരെ മുൻപു മുതൽക്കുതന്നെ കേരളീയർ ഉയൎന്നതരത്തി
ലുള്ള സംസ്കൃതിയും സഹൃദയത്വവും സമ്പാദിച്ചിരുന്നുവെന്നുള്ളതാണ്.
സംസ്കൃതഭാഷ, ഏതാനും ദ്രാവിഡഭാഷകൾ, ഉത്തരഇൻഡ്യയിലെ ഏ
താനും ഭാഷകൾ, എന്നിവ നല്ലപോലെ പഠിക്കുക എന്നുള്ളത് കേരള
ത്തിൽ പണ്ടേതുടങ്ങി ഇടക്കാലംവരെ നടപ്പുള്ള ഒരു സമ്പ്രദായമായിരുന്നു.
ഇടക്കാലത്ത് ഇംഗ്ലീഷ് ആ ഭാഷകളുടെ സ്ഥാനം കൈയേററു. എന്നാൽ,
ഇങ്ങനെ മററു ഭാഷകളിലെ സാഹിത്യം വഴിയായി സംസ്കാരം ലഭിക്കുന്നാ
വൎക്കു പലപ്പോഴും പററാറുള്ളതു്, വെയിൽസിനും (Wales) അയർലണ്ടിനും
(Ireland) പററിയതുപോലെ, സ്വന്തഭാഷ വെറും അടുക്കളഭാഷയായിത്തീ
ൎന്ന് അതിലേ സാഹിത്യം ശോഷിച്ചു നശിച്ചുപോവുകയാണ്. കേരളീയ
ൎക്കാകട്ടെ, ഉദ്യോഗം ഭരിക്കുക, വാദിക്കുക, പടവെട്ടുക, കച്ചവടം നടത്തുക
മുതലായതു് ഏതു ഭാഷയിലും ആകാൻ വിരോധമില്ലെങ്കിലും, ചിരിക്കു
ക, കരയുക, ഇണങ്ങുക, വണങ്ങുക മുതലായതൊക്കെ സ്വന്തഭാഷയിൽ
വേണമെന്ന് അന്നും ഇന്നും നിർബന്ധം ഉണ്ടായിരുന്നിട്ടുണ്ട്. ഇവയാണ്
സാഹിത്യത്തിനാടിസ്ഥാനവും. പുതുതായി കണ്ടെത്തുന്ന ഓരോ പഴയ പാ
ട്ടും കേരളീയരുടെ ഈ പുരാതനമായ അഭിനിവേശത്തെ സ്പഷ്ടമാക്കുന്നുണ്ട്.
അതിനാൽ, കേരളീയരുടെ സ്വഭാഷാസ്നേഹമാണ് അവൎക്കു ചിരന്തനമാ
യ, ബഹുമാംഗ്ലല്യമായ സംസ്കൃതിയെ തറവാട്ടിൽ കൊണ്ടുവന്നു മുതൽക്കൂട്ടു
വാൻ അവരേ പ്രേരിപ്പിച്ചതും, ഇത്ര മൈനാറിട്ടി (വിരളപക്ഷം) സമുദായ
മായ നമുക്ക് ഇത്ര വിപുലവും വിശിഷ്ടവും ആയ സാഹിത്യം സിദ്ധമാകു
വാൻ ഇടയാക്കിയിട്ടുള്ളതും. ഇതു നമുക്ക് എത്രയും അഭിമാനജനകമാണ്.
എന്നാൽ ഈ ഒരു വസ്തുത നമ്മുടെ സാഹിത്യത്തിന്റെ വളർച്ചയെ മറെറാ
രുവിധത്തിൽ നിയന്ത്രിച്ചുകൊണ്ടുതന്നെ ഇരിക്കും. മുൻപെന്നപോലെ ഇ
ന്നും നമുക്കു പഠിക്കുവാനുള്ള ഭാഷ ഒന്ന്, പറയുവാനുള്ള ഭാഷ വേറൊന്ന്
എന്ന വ്യത്യാസം ഉണ്ടായിരിക്കതന്നെ ചെയ്യും. പണ്ട് സംസ്കൃതത്തിലെ
തൎക്കവും വേദാന്തവും വ്യാകരണവും അലങ്കാരവും പഠിച്ചുകിട്ടിയ സംസ്കാ
രം, മലയാളത്തിൽ രാമായണമായും കൃഷ്ണഗാഥയായും ചമ്പുക്കളായും മററും
പകൎന്നു. ഈ ഗ്രന്ഥങ്ങളിൽ വികസിച്ചു ശോഭിച്ചു കാണുന്ന തത്വങ്ങ
ങ്ങളുടെ കൎക്കശമായ സാധകബാധകചിന്തനം ചെയ്യുന്ന സൂത്രഭാഷ്യവും
ഗദാധരീയവും ഒന്നും മലയാളത്തിൽ എഴുതിയില്ല. ഇന്ന് പാശ്ചാത്യരു
ടെ [1]Sociologyയും [2]Philosophyയും [3]Poetryയും [4]Historyയും മററും പഠി
ച്ചു ലഭിച്ച സംസ്കാരത്തിന്റെ സാരവും സാരസ്യവും ഊൎജ്ജസ്വലങ്ങളായ
ഉൽകൃഷ്ടഗ്രന്ഥങ്ങളിൽ പകൎന്നുവരുന്നുണ്ട്. എന്നാൽ ആ ശാസ്ത്രങ്ങളിൽ

1. സമുദായശാസ്ത്രം. 2. തത്വമീമാംസ. 3. കവിത. 4. ചരിത്രം.

ഒരെണ്ണത്തിന്റെ ആകട്ടെ ഉദ്ഗ്രന്ഥങ്ങളെല്ലാം അതു പാടെ പകർത്തി ത
നിക്കുതാൻപോന്ന നില നേടാൻ കൈരളിക്ക് ഒരിക്കലും സാദ്ധ്യമല്ലതാനും.
സ്വർഗ്ഗംഗയോളം ഉയർന്നെത്താവുന്ന കൈരളീരാജഹംസിയുടെ ഉഡ്ഡയനത്തി
ന്റെ പരിധി പരിമിതമാണ്. അന്യഭാഷകൾ പഠിച്ച് പല വിജ്ഞാ
നശാഖകളുടേയും ശിഖരങ്ങളിൽ സ്ഥാനംപിടിച്ചുകഴിഞ്ഞിട്ടുള്ള ചില പ
ണ്ഡിതന്മാർ, ഇനി പഠിക്കുന്നവർക്ക് മാതൃഭാഷമുഖേന തന്നെ ബി. ഏ.,
യോ എം. ഏ., യോ ഒക്കെ പാസാകുന്നതാണ് അഭിമാനകരമെന്നും, അ
താതു വിഷയങ്ങളിൽ ഏതാനും പാഠ്യപുസ്തകങ്ങൾ എഴുതി ഉണ്ടാക്കിക്കൊ
ണ്ടിരുന്നാൽ മതിയാകുമെന്നും, ഇപ്പോഴും ഉൽഘോഷിച്ചു കേൾക്കാറു
ണ്ട്. കേരളീയരുടെ സംസ്കൃതിയെപ്പററി പണ്ടേയുള്ള വിശ്രുതിക്കു സമൂല
നാശം നേരിടുവാൻ വേറെ മാർഗ്ഗം വേണ്ട. നമ്മുടെ സാഹിത്യത്തിന്റെ
സ്വച്ഛന്ദഗതിക്ക് അതിരുകൾ ഉണ്ടെന്നുള്ള സർവ്വപ്രത്യക്ഷമായ സംഗ
തി ഇവിടെ പ്രസ്താവിച്ചുവെന്നേയുള്ളു.

2. കൈരളിയുടെ ഇന്നത്തെ സാഹിത്യസമ്പത്തിന്റെ നിലയെ
പ്പററി അല്പം ആലോചിക്കുന്നതും നമ്മുടെ കൃത്യമാണെന്നു തോന്നുന്നു.
സൌകര്യത്തിനുവേണ്ടി സാഹിത്യത്തെ ഇവിടെ രണ്ടിനമായി പിരിക്കുന്നു.
അഭിനയം, സംഗീതം, കളികൾ, വിനോദങ്ങൾ, മുതലായവയെ ഉപജീവി
ച്ചുകാണുന്ന സാഹിത്യത്തെ പ്രായോഗികം എന്നു വിവക്ഷിക്കാം; അംഗി
യായി, അതുതന്നെ പ്രധാനമായി, മറെറാരു കലയുടെ സാഹായ്യം കൂടാ
തെ നില്ക്കുന്ന സാഹിത്യം ശുദ്ധസാഹിത്യമെന്നും പറയാം. Pure and
Applied Literature) സാഹിത്യദൃഷ്ട്യാ നോക്കുമ്പോൾ പരമകാഷ്ഠയിൽ
എത്തുവാൻ സാദ്ധ്യമാകുന്നതു് ശുദ്ധസാഹിത്യത്തിനു മാത്രമാണല്ലോ. അ
പ്രകാരമുള്ള ശുദ്ധസാഹിത്യത്തിൽ അന്തർഭവിക്കുന്ന പല കൃതികളും ഇ
ന്നുണ്ടായിക്കൊണ്ടുതന്നെ ഇരിക്കുന്നതു് നമുക്ക് അഭിമാനപ്രദമാണെങ്കിലും,
അതിന്റെ അന്തരീക്ഷം ഏററവും ക്ഷുബ്ധമായിട്ടാണ് കാണുന്നതെന്നുള്ള
വസ്തുത മറക്കാനോ മറയ്ക്കാനോ തരമില്ല. പ്രസ്ഥാനഭേദങ്ങളെപ്പററിയു
ള്ള ചില ഉറച്ച ഇഷ്ടാനിഷ്ടങ്ങൾ നിമിത്തം പലർക്കും പല കവിതകളും വാ
യിക്കുവാൻതന്നെ സാധിക്കാതെ കണ്ടിട്ടുണ്ട്. ഈ പ്രസ്ഥാനവിശേഷങ്ങ
ളുടെ സ്വഭാവത്തേയും അവയുടെ പുതുമയേയും പഴമയേയും പററി വള
രെ സ്വല്പമായൊന്നു നിഷ്കർഷിക്കുന്നതു് അസ്ഥാനത്തിലാവുകയില്ലല്ലോ.
എല്ലാ കൃതികളിലും എല്ലാത്തരം കവിതയ്ക്കും പ്രവേശനമുണ്ടെങ്കിലും, പ്രാ
ധാന്യമനുസരിച്ചും, സൗകര്യമുദ്ദേശിച്ചും മൂന്നു പ്രസ്ഥാനഭേദങ്ങൾ ഉള്ളതാ
യി സങ്കല്പിക്കാം. കഥനരീതിയിലും വർണ്ണനാരീതിയിലും ഉള്ള കവിതകൾ
ഒരുതരം രസം ചിന്നിച്ചിതറുന്ന വ്യങ്ഗ്യഭംഗിയോടുകൂടി ബാഹ്യപ്രകൃതി

യും ആന്തരപ്രകൃതിയും ചിത്രീകരിച്ച് കഥാഗതിയെ സുവർണ്ണരേഖകൾ
കൊണ്ടു നമ്മുടെ ഹൃദയങ്ങളിൽ ആലേഖനം ചെയ്യുവാൻ പോരുന്ന ഈ
കവികൃത്യത്തിന് ഉത്തമോദാഹരണം രഘുവംശമാണ്. മററു പ്രസ്ഥാന
ങ്ങളിൽ നിന്നു ഇതിനെ വേർതിരിക്കുന്ന സംഗതി കവിയുടെ മനോഭാവ
മാണ്. കവി അനുഭവിക്കുന്ന രസം ഒന്നുണ്ടെന്നു പറയണമെങ്കിൽ അ
തു ശാന്തരസമാണ്. അവസരാനുഗുണമായി വേണ്ട ശബ്ദാർത്ഥപരികര
ങ്ങളോടുകൂടി മററു രസങ്ങളെ അപ്പോഴപ്പോൾ ഈ ശാന്തരസം ആശ്രയി
ക്കുന്നുവെന്നേയുള്ളു. രണ്ടാമത്തെ ഒരു പ്രസ്ഥാനം ഇംഗ്ലീഷിൽ Lyric എ
ന്നു പറയുന്നതാണ്. "ഗാഥ" എന്ന് അതിന് പേരുകൊടുക്കുന്നതിൽ
ഔചിത്യം കണ്ടേക്കാം. ഒരു പ്രത്യേക പരിതസ്ഥിതി സങ്കല്പിച്ച് അ
തിൽപ്പെട്ട നായകന്റേയോ നായികയുടേയോ മനോഭാവത്തോടു കവി അ
ഭേദം സമ്പാദിക്കുന്നുവെന്നതാണ് ഈ പ്രസ്ഥാനത്തിന്റെ വിശേഷം.
ശിശുനാശം സംഭവിച്ച മാതാവിന്റേതാണ് പരിതസ്ഥിതിയെങ്കിൽ ക
വി ആ മാതാവിന്റെ സ്ഥാനത്തു നിന്നു ലോകം മുഴുവൻ ശിശുവിന്റെ
ലീലകളെ അനുസ്മരിപ്പിക്കുന്നതായിട്ടുതന്നെ കാണുന്നു. നുരയണിഞ്ഞ
തിരമാലകളും, മലരണിഞ്ഞ വല്ലികളും ഉച്ചിയിൽ തലകെട്ടി പിച്ചിപ്പൂ
ചൂടിയ പൈതലായി ചമയും. ഇത്തരം കവിതയുടെ പാരമ്യം മേഘദൂ
തിൽ കാണുന്നുണ്ടു്. നായകനായ യക്ഷന്റെ, അല്ലെങ്കിൽ കവിയുടെ
ദൃഷ്ടിയിൽ പ്രകൃതി മുഴുവൻ ശൃംഗാരക്കലവിയുടെ വിവിധചിത്രങ്ങൾ മാത്ര
മാണ്. മേഘദൂതത്തിന്റെ അനുകരണങ്ങളിൽ ഈ രസക്കുറവു ചില
പ്പോൾ കാണുന്നുണ്ടെങ്കിൽ കവി ഈ സങ്കല്പപരിധിയിൽനിന്നു തെററി
മറിഞ്ഞു്, മാർഗ്ഗവർണ്ണനയിലും മററും കേവലം ഇന്നത്തെ ഒരു യാത്രക്കാര
നായിത്തീരുന്നതുകൊണ്ടാണ്. അങ്ങനെ ചെയ്യുമ്പോഴും ഏതാണ്ടൊരു
കവിത്വം അവർ സമ്പാദിച്ചിരിക്കാം. എന്നാൽ അതു് കഥനരീതിയിലു
ള്ള കവിത്വമാണ്. Lyric Poey യാകുന്നില്ല. മൂന്നാമത്തെ പ്രസ്ഥാ
നം 'Mystic' കവിതയാണ്. ഇവിടെ മിക്കവാറും ആദ്ധ്യാത്മികമായി
ജീവിച്ച് അഗാധമായ ചിന്താശക്തിയോടുകൂടി ലോകരംഗത്തെ ക്രാന്തദൃ
ഷ്ടികൊണ്ടു് നിരീക്ഷണംചെയ്യുന്ന കവിക്ക് വാക്കുകൾകൊണ്ടു കുറിക്കാൻ
കഴിയാത്ത ചില അനുഭൂതികൾ സിദ്ധിക്കുന്നു. ഏതാണ്ടു് സമാനാനുഭൂ
തിയുള്ളവരുടെ അന്തഃകരണത്തിൽ മാത്രം അദ്ദേഹത്തിന്റെ വാക്കുകൾ
ക്ക് ഒരു പ്രതിധ്വനി ഉണർത്തുവാനും അത്തരം അനുഭൂതികൾ പകർത്തുവാ
നും സാധിക്കു. കവി ഇവിടെ രസാതീതനാണ്. ഇത്തരത്തിലുള്ള ക
വിതയുടെ മെച്ചം കാണുന്നതു് ഉപനിഷത്തുകളിലാണ്. ഈയിടെ മി
സ്റ്റിക് കവിത പലരുടേയും ആക്ഷേപത്തിനും ഭ്രൂക്ഷേപത്തിനും പാത്ര
മായിട്ടുണ്ടെങ്കിൽ അതു് അത്യുൽകൃഷ്ടമായ ഈ പ്രസ്ഥാനത്തിന്റെ കുററ

മല്ല. ഇനി ഈ പ്രസ്ഥാനങ്ങൾ പ്രാചീനകവികൾക്ക് എത്രത്തോളം ആദരണീയമായി തോന്നിയിട്ടുണ്ട് എന്നാലോചിക്കുകയാണെങ്കിൽ, മഹാഭാരതവും രാമായണവും ഈ മൂന്നു പ്രസ്ഥാനങ്ങളേയും അംഗീകരിച്ച്, വെവ്വേറായി ഇവയെ അവലംബിച്ചിട്ടുള്ള മററു കൃതികൾക്കു ഇന്നോളം അതിശയിക്കുവാൻ കഴിഞ്ഞിട്ടില്ലാത്ത മെച്ചത്തോടുകൂടി ഏകത്ര കൂട്ടിയിണക്കിയിട്ടുണ്ട്. ഇവയിലെ ഓരോ ഖണ്ഡവും പ്രത്യേകം പിരിച്ചെടുക്കുന്നപക്ഷം ഈ മൂന്നു പ്രസ്ഥാനങ്ങൾക്കും വിശിഷ്ടോദാഹരണങ്ങളായിരിക്കും. ഒരു ലതയിൽ ഇലയും തളിരും പൂവും പോലെയാണ് ഈ കൃതികളിൽ ഈ മൂന്നു പ്രസ്ഥാനങ്ങളും മേളിച്ചു കാണുന്നതു്. പിൻകാലങ്ങളിലെ വിശകലനം നിമിത്തമുണ്ടായ ഖണ്ഡകാവ്യങ്ങൾ ഈ പ്രസ്ഥാനങ്ങളിൽ ഓരോന്നിനെ വെവ്വേറായി അനുകരിച്ചു കാണുന്നു. രണ്ടു സഹസ്രാബ്ദം മുൻപ് കാളിദാസൻേറയും, ഇന്നു് ടാഗോറിൻേറയും വാഗ്ദേവതയ്ക്കു ഉന്മേഷം നൽകിയ ഉപനിഷദിതിഹാസാദികളിൽ പ്രസ്പഷ്ടമായ ഈ പ്രസ്ഥാനങ്ങൾക്ക് പുതുമയും പഴമയും ആരോപിച്ചുള്ള തർക്കങ്ങൾ ബുദ്ധിക്കു വ്യായാമം കൊടുക്കുന്നതുകൊണ്ടുമാത്രം ആദരണീയങ്ങളാണെന്നു സാരം. ഇടക്കാലത്തുള്ള സാഹിത്യകാരന്മാർക്കു് ഓരോ ശ്ലോകത്തിലും അലങ്കാരാദിവൈചിത്ര്യങ്ങൾ വേണമെന്നുള്ള നിർബന്ധം പോലെ എഴുതുന്നതൊക്കെ 'ലിറിക്കോ' 'മിസ്റ്റിക്കോ' ആയിരിക്കണമെന്നുള്ള ആഗ്രഹം യുക്തിയുക്തമല്ല. കഥനരീതിയും വർണ്ണനാരീതിയും ധാരാളം കവിത്വത്തിന് അവകാശം നൽകുന്നുമുണ്ടു്. അതു് അത്യന്തം ആവശ്യവുമാണ്. ഭാരതരാമായണാദികളുടെ സ്കന്ധങ്ങളിൽ പൊട്ടിമുളച്ചുണ്ടായ തളിരുകളും പൂക്കളുമാണ് "ബന്ധനസ്ഥനായ അനിരുദ്ധൻ" "ചിന്താവിഷ്ടയായ സീത" "പിങ്ഗള" മുതലായവ. വാല്മീകിയുടേയും വ്യാസൻേറയും സൃഷ്ടികളായ അനിരുദ്ധാദികളുടെ പരിചയമാണ് ഖണ്ഡകാവ്യങ്ങളിൽനിന്നു നമുക്കുണ്ടാകുന്ന രസത്തിൻെറ ഉറവ്. കൃഷ്ണഗാഥ മുതലായവയുടെ മാതൃകകൾ 'പഴഞ്ച'നായിപ്പോയി എന്നു ചില സ്നേഹിതന്മാരുടെ അഭിപ്രായം അറിവുള്ളതുകൊണ്ടാണ് ഇത്രയും ഈ വിഷയത്തെപ്പററി പറഞ്ഞതു്.

(തുടരും).

# രാജാ കേശവദാസ്

വീരാരാധന ഗ്രന്ഥാവലി നമ്പർ 2

ഗ്രന്ഥകർത്താ— ആർ. ഈശ്വരപിള്ള ബി. എ.

ദാരിദ്ര്യത്തിൽ ജനിച്ചും, സ്വല്പമായ വിദ്യാഭ്യാസം മാത്രം ലഭിച്ചും പലവിധ കഷ്ടതകൾ സഹിച്ചും, സ്വപ്രയത്നം, സ്വകൃത്യബോധം, നീതിനിഷ്ഠ, കുശാഗ്രബുദ്ധി, സ്വാമിഭക്തി ഇവകൾകൊണ്ടു മാത്രം രാജ്യത്തിൽ ഉയൎന്ന പ്രജകളിൽ ഒരാൾക്കു ലഭിക്കാൻ സാധിക്കുന്ന ഏററവും ഉന്നതപദം പ്രാപിച്ചു സമൃദ്ധിയിലും അനുദ്ധതനായ ഈ സൽപുരുഷൻെറ ചരിത്രം ആൎക്കും ഒരു വിശിഷ്ടസാധനപാഠമായിത്തന്നെ ഇരിക്കും.

വില 8 ണ.

# ശ്രീരാമൻ

ഗ്രന്ഥകർത്താ:— ആർ. ഈശ്വരപിള്ള ബി. എ.

പുത്രനായോ, ഭ്രാതാവായോ, യോദ്ധാവായോ, തപസ്വിയായോ, ഭൎത്താവായോ, രാജാവായോ, മിത്രമായോ, ശത്രുവായോ ഉള്ള ഏതൊരു നിലയാകട്ടെ, ബ്രഹ്മചൎയ്യം മുതലായ മൂന്നു ആശ്രമാവസ്ഥകളിൽ ഏതെങ്കിലുമാകട്ടെ, ധൎമ്മവീരനായ ശ്രീരാമനോടു തുല്യനായിട്ട് ഒരുപദേഷ്ടാവും രാമായണംപോലെ അത്ര രസാലങ്കാരസാരോപദേശഭൂയിഷ്ഠമായ ഒരു കാവ്യവും, വാല്മീകിയെപ്പോലെ ഒരു കവിയും ഇല്ലെന്നു സൎവ്വസമ്മതമാണ്.

വില 8 ണ.

# ചിന്താസന്താനം

## (ഒന്നാംഭാഗം)

ഗ്രന്ഥകർത്താ:— ആർ. ഈശ്വരപിള്ള ബി. എ.

ഇംഗ്ലീഷിൽ "*Essays*" എന്നു പറയുന്ന സാഹിത്യത്തോടു സാദൃശ്യമുള്ള പതിനാറു് ഉപന്യാസങ്ങൾ അടങ്ങിയതു്. മലയാളത്തിൽ ഈ വിധത്തിലുള്ള ഉപന്യാസങ്ങളോ, ഈ തരം ഗ്രന്ഥാവലികളോ അധികമില്ല. അദ്വിതീയനായ ഈ ഗദ്യകാരൻെറ ചിന്താഫലങ്ങൾ വായിച്ചു പഠിക്കുക തന്നെ വേണം.

വില അണ 10.

*Registered No. T. 62.*

# ഗുരുനാഥൻ

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏകമാസിക.

അദ്ധ്യാപകന്മാൎക്കും കുട്ടികളുടെ സംരക്ഷകന്മാൎക്കും വിദ്യാൎത്ഥികൾക്കും ഉപ
യോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യ
വസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.
വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു് 2 രൂ. 8 ണ.
6 മാസത്തേയ്ക്കു് 1 രൂ. 4 ണ.
തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു് 3 രൂ.

## ഗുരുനാഥൻെറ പഴയ ലക്കങ്ങൾ

ഗുരുനാഥൻെറ പഴയ ലക്കങ്ങൾക്കു വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയക്കാനുള്ള ചെലവും മുൻകൂട്ടി മണിയാഡർ അയച്ചിരിക്കണം.

## രജിസ്ററർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൗനിക്കുന്നതല്ല. മണിയാർഡറയയ്ക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാർഡർ അയക്കുകയാണു് ഉത്തമം. വി. പി. അയയ്ക്കുന്നതായാൽ അനാവശ്യ താമസത്തിനും നഷ്ടത്തിനും ഇടയുണ്ടു്.

മാനേജർ,
ഗുരുനാഥൻ, പറവൂർ.

Pri[illegible]ed & Published By C. N. Gopalan Nair
at the S. G. Press, Parur.